# വാക്കറിവ്

പുസ്തകം 2 • ലക്കം 2 • 2008 ആഗസ്റ്റ്–നവംബർ

# വാക്കറിവ്

**മാസിക**
2008 ആഗസ്റ്റ്–നവംബർ
പുസ്തകം 2 ലക്കം 2

പത്രാധിപർ
മനോജ്



വിലാസം
വാക്കറിവ് മാസിക, 'ഗയ',
പോസ്റ്റാഫീസിനു സമീപം,
കൊല്ലങ്കോട്- 678 506, പാലക്കാട് ജില്ല.
ഫോൺ : 04923- 264331, 9446638940



ഡി.ടി.പി. & പ്രിന്റിങ്ങ്
എസ്.പി.കെ. പ്രിന്റേഴ്സ്, കൊല്ലങ്കോട്.


## ഉള്ളടക്കം

ആമുഖലേഖനം/പഠനം – സിനിമ

# മതബോധനത്തിന്റെ ദൃശ്യശാസ്ത്രം

മനോജ്

ആൾക്കൂട്ടത്തെ വകഞ്ഞുമാറ്റി മുമ്പോട്ടുനീങ്ങുന്ന നമ്മൾ ടിക്കറ്റു വാങ്ങിച്ച് തിയ്യേറ്ററിലേക്കു പ്രവേശിക്കുന്നു. ഒഴിഞ്ഞ ഇരിപ്പിടം കണ്ടെത്തി ചായ്ഞ്ഞു തുടങ്ങുമ്പോൾ സംഗീതത്തിന്റെ വശ്യത നമ്മെ കീഴടക്കുന്നു. പെട്ടെന്ന് സംഗീതം അവസാനിക്കുന്നു. നമ്മുടെ കണ്ണും കാഴ്ചയും ചെവിയും തിരശ്ശീലയിലെ മാന്ത്രികവലയത്തിൽ അകപ്പെടുന്നു. നമ്മൾ കാഴ്ചകളെ മതിമറക്കലോടെ അനുഭവിച്ചുതുടങ്ങുകയാണ്.

## രക്ഷക-അവതാര സങ്കല്പങ്ങളുടെ മതബോധനശയ്യകൾ

സിനിമയുടെ സാങ്കേതിക മികവിനേയും കലാമേന്മയേയും പരിശോധിക്കുകയല്ല എന്റെ ലക്ഷ്യമെന്ന് ആദ്യമേ പറയട്ടെ. അത് വിദഗ്ധർ പലവുരു ചെയ്തുതീർത്തതാണ്. നിർദ്ദോഷമായ അത്തരം ശ്രമങ്ങൾ തുടരുമ്പോഴും നല്ല സിനിമ ആളുകൾ ഇല്ലാതെയും കച്ചവടസിനിമ ആളെ കൂട്ടുന്ന വമ്പിച്ച വ്യാപാരമായും തിയ്യേറ്ററുകളിൽ എത്തുന്നു. നല്ല സിനിമയെ തിരസ്കരിക്കുന്ന ഭൂരിപക്ഷം പ്രേക്ഷകരും ശബ്ദമുഖരിതവും വർണ്ണശബളവുമായ കച്ചവടസിനിമയുടെ മാന്ത്രികവലയത്തിൽ അകപ്പെടുന്നു. കച്ചവട സിനിമയുടെ വക്താവാകുന്നവരെല്ലാം ദൃശ്യകാഴ്ചകളിലെ അസാധാരണ മുഹൂർത്തങ്ങളിൽ അകപ്പെട്ട് പരിസരബോധവും ദിശാബോധവും നഷ്ടപ്പെടുന്നവരാണ്. ഫാൻസുകളുടെ എണ്ണപ്പെരുക്കങ്ങൾ കായികബലത്തിന്റെ ശക്തിയെയല്ല മനസ്സിന്റെ ബലഹീനതകളെയാണ് വെളിവാക്കുന്നത്. അതിഭാവുകത്വത്തോടെ നിരന്തരം വിശുദ്ധനായി പ്രത്യക്ഷപ്പെടുന്ന നായകൻ അഭ്രപാളികളുടെ പിൻബലത്തിൽ ഭരണാധികാരി വരെയാകുന്നു. കച്ചവടസിനിമയുടെ വിഭ്രാന്തികളുടെ തുടർച്ചയായി ബുദ്ധിമാന്ദ്യത്തോടെ വാൾതലയിലേക്ക് കഴുത്തുനീട്ടിക്കൊടുക്കുന്ന പ്രേക്ഷകന് തന്റെ അബദ്ധധാരണകളെ തിരുത്തിമാറ്റാനോ രക്ഷപ്പെടാനുള്ള സാധ്യതകളെ കണ്ടെത്താനോ കഴിയുന്നില്ല. വിവേകവിചാരങ്ങളുടെ തടയിടലുകളെ മുറിച്ച് മുന്നേറുന്ന പ്രേക്ഷകൻ അപകടമേഖലയിലേക്ക് സ്വയം പ്രവേശിക്കുകയാണ്.

ഇന്ത്യൻ ഗ്രാമാന്തരങ്ങളിലും നാഗരിക സമൂഹത്തിലും കച്ചവടസിനിമ ശക്തിസ്വരൂപങ്ങളോടെ പ്രകടനം തുടരുന്നു. ഭൂരിപക്ഷം പ്രേക്ഷകന്റേയും ബൗദ്ധികമായും ആത്മീയമായും സ്വാധീനിക്കുന്ന കച്ചവട സിനിമ അവന്റെ ജീവിതത്തെപോലും രാഷ്ട്രീയമായും ഭൗതികമായും വൈയക്തികമായും ഭരിക്കുന്നു.

## മതാന്ധനായ ഫാൽക്കെ

ഇന്ത്യൻ സിനിമയുടെ പിതാവായ ദാദാ സാഹിബ് ഫാൽക്കെ ചുവടുവെയ്പിന്റെ ഭവിഷ്യത്തുകളറിയാതെ മതബോധനത്തിന്റെ ദൃശ്യ

ശാസ്ത്രത്തിനും കച്ചവടസിനിമയ്ക്കും തുടക്കക്കാരനായി. പാശ്ചാത്യ സാങ്കേതിക കലാവിദ്യയെ കടൽകടത്തി എത്തിച്ച ഫാൽക്കെ പാശ്ചാത്യചിന്തയുടെ പ്രകാശമുഖമായ അവസ്ഥയെ പുത്തൻ മാധ്യമത്തിൽ ആവിഷ്കരിക്കുകയല്ല ചെയ്തത്. തികച്ചും ഭാരതീയനായ അദ്ദേഹം പാരമ്പര്യനിഷ്ഠമായ കഥാകഥനത്തെയാണ് അഭ്രത്തിൽ പകർത്തിയത്. ഹൈന്ദവചിന്തയുടെ മതധാരയായിരുന്നു ഇന്ത്യയിലെ ആദ്യസിനിമ. മുതലിറക്കിനെ അധികലാഭത്തോടെ തിരിച്ചുപിടിക്കാനാണ് ഫാൽക്കെയും ശ്രമിച്ചത്. ഇത്തരം പരിതസ്ഥിതിയിൽ ഭൂരിപക്ഷത്തിന്റെ വക്താവായിമാറിയ ഫാൽക്കെ ജനങ്ങൾക്ക് പ്രിയങ്കരമായ ഐതിഹ്യത്തെ സിനിമയുടെ ഫ്രെയിമുകളിൽ ഒതുക്കി. ഇരുപതുകളിലെ ഇന്ത്യൻ അവസ്ഥയും ലോകസാഹചര്യങ്ങളും ഫാൽക്കെയുടെ മനസ്സിൽ പ്രകോപനങ്ങളും പ്രചോദനങ്ങളുമുണ്ടാക്കാതെ കടന്നുപോയി. ഭൂരിപക്ഷത്തിന് പരിചിതമായ ഹരിശ്ചന്ദ്രകഥയെ അഭ്രത്തിലേക്ക് അതിഭാവുകത്വത്തോടെ ദൃശ്യവൽക്കരിച്ച ഫാൽക്കെ ജനകീയമായ ഐതിഹ്യത്തെ ജനകീയതലത്തിലേക്ക് വില്പന സാദ്ധ്യതയോടെ വ്യാപിപ്പിക്കുകയായിരുന്നു.

സിനിമയുടെ വരവിനു മുമ്പുള്ള ഇന്ത്യൻ ദൃശ്യാവസ്ഥയെ നമുക്ക് പരിശോധിക്കാം.

ബ്രിട്ടീഷ് അധീശത്വം രാജവംശങ്ങളെ മാത്രമല്ല മറ്റ് കലകളെയും സാഹിത്യത്തെയും തീവ്രമായി ബാധിച്ചു. കോളനിവാഴ്ചയുടെ നാളുകളിൽ സംസ്കൃതാഭിനിവേശം ഭൗതികമായും ആന്തരികമായും ക്ഷയിച്ചു. നിരക്ഷരരായ ഭൂരിപക്ഷം പേർക്കും സംഗീത നൃത്തകലകൾ അപ്രാപ്യമായ ഭാവപ്രകടനങ്ങളായിരുന്നു. ജാതിക്കോയ്മയുടെ അധീശത്വം ക്ഷേത്ര കലകളെ സാധാരണക്കാരിൽ നിന്നും അകറ്റിയപ്പോൾ വംഗ്യാർത്ഥങ്ങളും സാങ്കേതികജ്ഞാനവും ആവശ്യപ്പെടുന്ന നൃത്തകലകളും സംഗീതവും ഭൂരിപക്ഷത്തിന് അന്യമായി. സാങ്കേതികത്വം ഇല്ലാത്ത പുറം ആട്ടങ്ങളാണ് സാധാരണക്കാരന്റെ ദൃശ്യബോധത്തെയും അഭിരുചികളേയും തൃപ്തിപ്പെടുത്തിയത്. കോളനിഭരണത്തിന്റെ അനന്തരഫലമായി വ്യാപിച്ച അക്ഷരജ്ഞാനവും സാമൂഹ്യബോധവും ഇടത്തരക്കാരേയും ഭാരതീയ ഭരണവർഗ്ഗത്തേയും ഒരുപോലെ സ്വാധീനിച്ചു. എങ്കിലും അവരാരും മതനിഷ്ഠമായ സമീപനങ്ങളിൽ നിന്നോ കലയുടെ പാരമ്പര്യബോധ ത്തിൽ നിന്നോ മോചിതരായില്ല. വർണ്ണാശ്രമത്തിന്റെ കടുംപിടിത്തങ്ങളും, കലയോടുള്ള ഭാരതീയമായ നിലപാടുകളും അവരെ സാങ്കേതിക കലകളിൽ നിന്ന് അകറ്റിനിർത്തി.

സിനിമയെപ്പോലെ നാടകവും ജനകീയസ്വഭാവം തേടുന്നത് പാശ്ചാത്യരിൽ നിന്നാണ്. മിഷനറിമാർ ക്രൈസ്തവമാനങ്ങളോടെ ഗ്രാമ്യനാടകങ്ങൾ ഉണ്ടാക്കിയപ്പോൾ പുത്തൻ അക്ഷരജ്ഞാനികളായ ഇടത്തരക്കാർ മതപ്രതിരോധത്തിനെന്നോണം ഭാരതീയ ഐതിഹ്യങ്ങളെ അഭയം പ്രാപിച്ചു. കേട്ടറിവ് നാടകീയമായ കാഴ്ചകളായതോടെ പുത്തൻ

ദൃശ്യങ്ങളെ കാണാൻ ആൾക്കൂട്ടം അഭിനിവേശത്തോടെ എത്തി. നാടകാവതരണം സാമ്പത്തിക മേന്മയായതോടെ സമീകൃത ചേരുവകളായി മതബോധങ്ങളും ധാർമ്മികതത്ത്വകല്പനകളും ഒന്നിനൊന്ന് മാറ്റുരച്ച് രംഗപ്രവേശം ചെയ്തു.

ഫാൽക്കെ ഹൈന്ദവമതനിഷ്ഠയെ പ്രകീർത്തിക്കുന്ന ഹരിശ്ചന്ദ്രയിലേക്ക് തിരിഞ്ഞതിന് പല കാരണങ്ങളുമുണ്ട്. വമ്പിച്ച മുതൽ മുടക്കു നടത്തിയ അദ്ദേഹം ഭരണാധികാരികളുടെ പ്രീതിക്കുവേണ്ടി കലുഷമായ അന്തരീക്ഷത്തിൽ നിന്ന് പിന്മാറി സാമ്പത്തിക സുരക്ഷിതത്വമുള്ള പ്രമേയത്തെ തേടി. കച്ചവടസിനിമയുടെ വക്താവാകുന്നതിനുവേണ്ട മറ്റു സാഹചര്യങ്ങളും ഫാൽക്കെയുടെ മുമ്പിലുണ്ടായിരുന്നു. ഇറക്കുമതി ചെയ്ത വിദേശ സിനിമകളാണ് അതുവരെ ഇന്ത്യയിൽ പ്രദർശിപ്പിച്ചിരുന്നത്. അവ വിഭിന്നതലങ്ങളിൽ സ്ഥിതിചെയ്തു. മതഗ്രന്ഥങ്ങളേയും പ്രവാചകന്മാരേയും ആസ്പദമാക്കിയവയും നാഗരികബോധത്തിന്റെ ലൈംഗികത നിറഞ്ഞ നേരംകൊല്ലികളുമാണവ. ഇവയെല്ലാം വ്യാവസായിക നഗരങ്ങളിലെ സമ്പന്നന്മാരുടെ ലളിത വിനോദങ്ങളും വിരസമായ സമയങ്ങളെ പൂരിപ്പിക്കുന്ന പുത്തൻ ചലനദൃശ്യങ്ങളുമാണ്. പൊതുവെ അക്കാലത്തെ സിനിമകൾ മൂകമായിരുന്നു. ദൃശ്യക്കാഴ്ചകൾ ആളുകളെ വശീകരിക്കണമെന്ന നിർബന്ധത്തോടെയാണ് നിർമ്മിച്ചത്. മതഗ്രന്ഥങ്ങളും പ്രവാചകകഥകളും ഭൂരിപക്ഷ ജനതയ്ക്കു പ്രിയങ്കരമായ കേട്ടുകേൾവിയാണ്. അവയുടെ അത്ഭുതദൃശ്യ പ്രാപ്തി ആൾക്കൂട്ടത്തിന്റെ ആകർഷണമാകുമെന്ന് മുൻകൂട്ടി കാണാൻ ഫാൽക്കെക്കു കഴിഞ്ഞു. ഭൂരിപക്ഷം വരുന്ന നിരക്ഷരരെ ആകർഷിക്കണമെന്ന വാശിയോടെ മതബോധനത്തിന്റെ പഴയ കഥയെ ഫാൽക്കെ പുനഃസൃഷ്ടിക്കുകയായിരുന്നു. എന്തായാലും ഇരുപതുകളിലെ സാമൂഹ്യാവസ്ഥയും മോചനത്വരയും ആദ്യത്തെ ഇന്ത്യൻ സിനിമയിൽ നിന്ന് പാടെ തുടച്ചുനീക്കപ്പെട്ടു. അതോടെ കച്ചവട സിനിമയുടെ പ്രയോഗവിശേഷങ്ങളായ മിത്തിന്റേയും മതബോധനത്തിന്റെയും സന്നിവേശം ജ്വരബാധയെപ്പോലെ ഇപ്പോഴും ഭൂരിപക്ഷം ഇന്ത്യൻ പ്രേക്ഷകനേയും വേട്ടയാടി അബദ്ധധാരണകളിൽ തളച്ചിടുകയാണ്.

ഫാൽക്കെയെ പിൻതുടർന്ന് ദക്ഷിണേന്ത്യൻ സിനിമയും മതനിഷ്ഠമായ ഐതിഹ്യങ്ങളേയും മിത്തുകളേയും സിനിമയിലേക്കു പകർത്തി. അവരാരും വർത്തമാനകാലത്തെ പുനഃപരിശോധിക്കുന്ന രചനകളിലേക്ക് തിരിഞ്ഞില്ല. ജാതിമതഭേദമെന്യേ പ്രേക്ഷകനെ വശീകരിച്ച സിനിമ പിന്നീട് അടിസ്ഥാനപരമായി വ്യതിചലിക്കാത്ത കച്ചവട സാദ്ധ്യതകളെ കണ്ടെത്തുകയാണ് ചെയ്തത്. വ്യക്തമായ ശാസ്ത്രനിയമങ്ങൾ കണ്ടെത്തിയില്ലെങ്കിലും മതബോധനങ്ങളിലും മതനിഷ്ഠസദാചാരത്തിലും ഊന്നിനിന്ന് കച്ചവടസിനിമകൾക്ക് മികച്ച ലാഭങ്ങൾ കൊയ്തെടുക്കാനായി.

ഇതിനുകാരണം വ്യതിയാനങ്ങളും ആന്തരികമാറ്റങ്ങളും ഇല്ലാത്ത

ഇന്ത്യൻ സമൂഹത്തിന്റെ സാമ്പത്തികവും സാമൂഹ്യവുമായ അടിമത്തവും നിരക്ഷരതയും അജ്ഞാനവുമാണ്. മഹാഭൂരിപക്ഷത്തിനും പരിസരബോധത്തിൽ നിന്നും അവസ്ഥയോടുള്ള പ്രതികരണത്തിൽ നിന്നും രക്ഷപ്പെടാനുള്ള മാന്ത്രിക കവചമായിത്തീർന്നു കച്ചവട സിനിമ. കച്ചവട സിനിമയുടെ കൺകെട്ടു വിദ്യയുടെ മാസ്മരികതയിൽ നിന്ന് ആധുനികകാലത്തും ഇന്ത്യയിലെ ഭൂരിപക്ഷം പ്രേക്ഷകർക്കും രക്ഷപ്പെടാനായിട്ടില്ല. ഭക്തിയും അവതാരങ്ങളും രക്ഷകന്മാരും സനാതനധാർമ്മികതകളും ഇന്ത്യൻ കച്ചവട സിനിമയിൽ അതിഭാവുകത്വത്തോടെ വിലസുമ്പോൾ ഓരോ പ്രേക്ഷകനും മതബോധനത്തിന്റെ പ്രത്യയശാസ്ത്രത്തിൽ കൂടുതലായി ബന്ധിതനാവുകയാണ്. അവന്റെ യുക്തിയുടെയും വിവേകത്തിന്റെയും വേരുകളാണ് ഇല്ലാതാകുന്നത്.

## രക്ഷക അവതാര സങ്കല്പങ്ങൾ

ആധുനിക ജീവിതവും നവീന വസ്ത്രധാരണവും ഉണ്ടെങ്കിലും ഇന്ത്യൻ മനസ്സുകൾ വെളിച്ചം വീശാത്ത സാമ്പ്രദായിക ചിന്തകളേയും സങ്കല്പങ്ങളേയും നൂറ്റാണ്ടുകളുടെ പഴമയോടെ കൊണ്ടുനടക്കുന്നു. നൂറ്റാണ്ടുകളുടെ പഴക്കമുള്ള അവന്റെ മനസ്സിൽ ദൈവാവതാരങ്ങളും കഷ്ടപ്പാടുകൾക്ക് അറുതിവരുത്തുന്ന രക്ഷകനായ ദൈവവും സജീവമായി ഇപ്പോഴും നിലനിൽക്കുന്നു. പാരമ്പര്യ നിഷേധിയായി നടിക്കുന്ന അവനെ ജാതീയ മൂല്യങ്ങൾ ഭരിക്കുകയും ജീവിതത്തിന്റെ ആഴങ്ങളിലേക്ക് വേരോടിയ മതവിശ്വാസങ്ങൾ നിയന്ത്രിക്കുകയുമാണ്. രക്ഷപ്പെടാനുള്ള എല്ലാ സാദ്ധ്യതകളേയും വ്യവസ്ഥിതിയുടെ കരാളമുഖങ്ങൾ ഇല്ലാതാക്കുന്നു. ജീവിതം എന്നാൽ മരിക്കാതിരിക്കുക എന്ന അവസ്ഥയ്ക്കപ്പുറം മറ്റൊന്നുമല്ല. ദയനീയമായ ചുറ്റുപാടുകളിൽ നിന്ന് ഉൾവലിഞ്ഞ് നിശ്ശബ്ദനായി പലായനം ചെയ്ത പ്രേക്ഷകന്റെ മുമ്പിലേക്ക് പ്രതീക്ഷകളും പ്രത്യാശകളും വെച്ചുമാറുകയാണ് കച്ചവട സിനിമ ചെയ്യുന്നത്.

ഒരു സാധാരണ പ്രേക്ഷകന്റെ സിനിമയോടുള്ള അഭിനിവേശത്തെ ലഘുവായി ചുരുക്കി പറയാം.

"സമയം പോവുന്നില്ല. ഒരു സിനിമ കണ്ട് രസിക്കാം"

"എല്ലാം മറക്കാനാണ് സിനിമയ്ക്കു പോവുന്നത്. കഷ്ടപ്പാടുകളെ കാണാനല്ല"

വാദമുഖങ്ങളുടെ ന്യായങ്ങൾ വ്യത്യസ്ത ദിശകളിലേക്ക് നീളുമ്പോഴും ഭൂരിപക്ഷം പ്രേക്ഷകനും അവസാനമായി എല്ലാം മറക്കാനുള്ള പലായന മനോഭാവത്തിൽ എത്തിച്ചേരുന്നു. പരിസരബോധത്തിൽ നിന്നുള്ള പിൻമാറ്റമാണ് തിയ്യേറ്ററിലെ മങ്ങിയ ഇരുട്ടിൽ വെച്ച് അവർ അനുഭവിക്കുന്നത്. അതോടെ പ്രേക്ഷകന്റെ മനസ്സിലേക്ക് മതബോധങ്ങളും അധീശത്വവർഗ്ഗത്തിന്റെ ന്യായവാദങ്ങളും വിഷപ്പകർച്ചയായി കുത്തിവെയ്ക്കപ്പെടുന്നു. വർത്തമാനകാലത്തിൽ നിന്ന് പിൻമാറുന്ന പ്രേക്ഷകമനസ്സ് സ്വപ്നസദൃശ്യതയിൽ സജീവത നേടി പ്രതീക്ഷകളെ യാഥാർത്ഥ്യ

മായി കരുതുന്നു. പ്രേക്ഷകനെ പരിസരബോധത്തിൽ നിന്നുമാറ്റി പലായനബോധത്തിൽ എത്തിക്കുന്ന കച്ചവട സിനിമയുടെ മാന്ത്രികതയുടെ ഉരുക്കഴിക്കുന്നതിനു മുമ്പ് ഭൂരിപക്ഷം ഇന്ത്യൻ പ്രേക്ഷകനെയും നിയന്ത്രിക്കുന്ന ചിന്താതലങ്ങളെ നമുക്ക് പരിശോധിക്കാം.

ഇന്ത്യയിലെ ഭൂരിപക്ഷം പ്രേക്ഷകരും മതവിശ്വാസികളും വിഗ്രഹാരാധകന്മാരുമാണ്. ദൈവാവതാരകഥകൾ ശാശ്വതസത്യമാണെന്നും അവതാരങ്ങളിലൂടെ വിശ്വാസികളുടെ എല്ലാ കഷ്ടപ്പാടുകളും അവസാനിക്കുമെന്നും അവർ വിശ്വസിക്കുന്നു. വിശ്വാസി എന്തുമാത്രം കഷ്ടപ്പെട്ടാലും അവസാനം അവന് ദൈവം രക്ഷ നൽകും. അപ്പോൾ ദൈവം രക്ഷകനും അവതാരപുരുഷനുമാണ്.

വിധിവിശ്വാസങ്ങളും ജന്മാന്തര സഞ്ചിതകർമ്മങ്ങളുമാണ് ജീവിതത്തെ ഭരിക്കുന്നത്. ഈ കാണുന്നതിനെല്ലാം കാരണം ദൈവമാകുമ്പോൾ ദൈവത്തിന്റെ ഇച്ഛ അനുസരിച്ചാണ് ഓരോരുത്തരുടെ ജീവിതവും സംഭവിക്കുക. മനുഷ്യന് ജീവിതത്തിന്റെ മേൽ യാതൊരു നിർണ്ണയാധികാരവുമില്ല. എല്ലാം ശിരോലിഖിതങ്ങളാണ്.

അധീശത്വ വർഗ്ഗത്തിന്റെ താല്പര്യങ്ങളേയും മതബോധനത്തിന്റെ അടിമത്തത്തേയും തിരിച്ചറിയാത്ത പ്രേക്ഷകരുടെ പൊതുവായ ജീവിത സമീപനങ്ങളാണ് ഇവയെങ്കിലും പരമ്പരാഗതമായ മറ്റനേകം വിശുദ്ധ സങ്കല്പങ്ങളും പുത്തൻ നാഗരിക സംസ്കൃതിയും അവനെ പരോക്ഷമായി ഭരിക്കുന്നുണ്ട്. വിശുദ്ധ സങ്കല്പങ്ങളുടെ പ്രഭാവലയങ്ങൾ എപ്പോഴും മതനിഷ്ഠവും പാരമ്പര്യബോധനങ്ങളുമാണ്. നാഗരിക സംസ്കൃതികളാകട്ടെ അവസ്ഥയുമായും അധീശത്വതാല്പര്യങ്ങളുമായും ഭരണകൂടവുമായും ബന്ധപ്പെട്ടിരിക്കുന്നു. കച്ചവടസിനിമയുടെ വിടുതലില്ലാത്ത ഈ മായിക വലയത്തിലാണ് ഭൂരിപക്ഷം പ്രേക്ഷകനും നിലകൊള്ളുന്നതെന്നർത്ഥം. യഥാർത്ഥത്തിൽ കച്ചവടസിനിമയുടെ സൈദ്ധാന്തിക തലങ്ങൾ അപക്വമായ മനസ്സുകളിലാണ് വേരുറപ്പിച്ചിരിക്കുന്നത്. അവന്റെ പലായനബോധവും സാങ്കല്പിക പ്രതീക്ഷകളുമാണ് കച്ചവടസിനിമയുടെ വിപണനകേന്ദ്രം.

ബോധപൂർവ്വമോ അബോധപൂർവ്വമോ പ്രവർത്തിച്ച ഫാൽക്കെ മതനിഷ്ഠമായ ഇന്ത്യൻ കച്ചവടസിനിമയുടെ ആചാര്യനും വക്താവുമായി. ഫാൽക്കെ അവതാരകഥ പറഞ്ഞില്ല. പക്ഷേ രക്ഷകനായ ദൈവത്തിന്റെ സാന്നിദ്ധ്യത്തേയും ദൈവം നൽകുന്ന സുഖഭൂയിഷ്ഠതകളേയും വിശ്വാസിയുടെ പരമമായ രക്ഷയേയും ഇന്ത്യൻ പ്രേക്ഷകന് ആദ്യമായി ബോദ്ധ്യപ്പെടുത്തി. ജീവിതം മഹാദുരിതമായി തീർന്ന ഇന്ത്യൻ പ്രേക്ഷകൻ സിനിമ കാണുകയല്ല; എല്ലാ കഷ്ടപ്പാടുകൾക്കും അവസാനം കുറിക്കുന്ന ദൈവസാന്നിദ്ധ്യത്തെ അനുഭവിക്കുകയാണ് ചെയ്തത്. ദൈവവിശ്വാസികളായ ഓരോ ഇന്ത്യൻ പ്രേക്ഷകനും കഷ്ടപ്പാടുകളെ ഇല്ലാതാക്കുന്ന ദൈവസാന്നിദ്ധ്യത്തെ അനുഭവിക്കാനാണ് പിൽകാലത്ത് തിയേറ്ററുകളിൽ എത്തിയത്. തുടർന്ന് വിശ്വാസിയായ ഭക്തനും രക്ഷകനായ ദൈവവും

ഇന്ത്യൻ കച്ചവടസിനിമയിൽ ആധിപത്യം ഉറപ്പിക്കുന്നു. ഭക്തിയേയും രക്ഷകനായ ദൈവത്തേയും വ്യാപാരം ചെയ്ത കച്ചവടസിനിമ ഹൈന്ദവ അവതാര കഥകളേയും പ്രയോഗിച്ചു വിജയിച്ചു. മതബോധനത്തിന്റെയും അധീശത്വതാല്പര്യങ്ങളുടെയും പ്രയോഗങ്ങളെ തിരിച്ചറിയാത്ത ഇന്ത്യൻ പ്രേക്ഷകൻ ദൈവനിശ്ചയങ്ങളുടെ നീതിപാലനത്തെ കണ്ട് സംതൃപ്ത നാകുകയാണ്. മതത്തിന്റെ ജ്ഞാനാധികാരം ഒഴിയുന്നതുവരെ ഇന്ത്യൻ മനസ്സുകളെ കച്ചവടസിനിമ പുത്തൻ പ്രയോഗരീതികളിലൂടെ തീർച്ചയായും എക്കാലത്തും നിയന്ത്രിച്ചുകൊണ്ടിരിക്കും.

രാജവംശത്തിന്റെ അധീശത്വവും ഫ്യൂഡൽ ധാർമ്മികതകളും ബ്രിട്ടീഷ് മേൽക്കോയ്മയും മഹാഭൂരിപക്ഷത്തിന്റെ ജീവിതത്തെ കൂടുതൽ ക്ലേശകരമാക്കിത്തീർത്തു. കാരുണ്യമില്ലാത്ത ഭരണകൂടങ്ങൾ സാധാരണ ക്കാരന്റെ ജീവിതത്തെ വിധിനിശ്ചയങ്ങളുടെ ഊരാക്കുടുക്കിൽ കഷ്ടപ്പാടു കളുമാക്കി. മഹാഭൂരിപക്ഷത്തിന്റെ ജീവിതത്തെ അധീശത്വവർഗ്ഗവും മനുഷ്യരഹിതമായ ഭരണകൂടവും രക്ഷപ്പെടാൻ സാദ്ധ്യതയില്ലാത്ത വിധം വേട്ടയാടി. മതത്തിന്റെ സാന്ത്വനമുഖങ്ങൾ വേദാന്തവാചകങ്ങളിൽ കാരുണ്യം ചൊരിഞ്ഞെങ്കിലും ദൈനംദിന ജീവിതത്തിന്റെ മുമ്പിൽ ഭൂരിപക്ഷം ഇന്ത്യൻ പ്രേക്ഷകനും രക്ഷാസങ്കേതങ്ങളില്ലാതെ നിലവിളിച്ചു. സാമ്പ്രദായിക വാണിഭക്രമങ്ങളും വിനിമയങ്ങളും പലിശ പെരുക്കങ്ങളും ജാതീയമായ തീണ്ടലുകളും ഭൂരിപക്ഷത്തെ അധഃകൃതരാക്കി. അധീശത്വ താല്പര്യം മഹാഭൂരിപക്ഷത്തിന് പ്രതികരിക്കാനുള്ള പ്രാകൃതചോദനകൾ പോലും ഇല്ലാതാക്കി. സ്വാതന്ത്ര്യാനന്തര ഭരണകൂടവും ദുരിതമായ സാമൂഹ്യഘടനാവിശേഷത്തെ സംരക്ഷിക്കുകയാണ്. ഭരണകൂടത്തിന്റെ വേട്ടയാടലുകളും കൊന്നുതിന്നാൻ അധികാരപ്പെട്ട അധീശത്വവർഗ്ഗവും ഭൂരിപക്ഷം ഇന്ത്യക്കാരുടെ ജീവിതത്തെയും ബോധതലത്തേയും സാമ്പ്രദായിക നീതികൾക്ക് വഴിപ്പെടുത്തുന്നു. മതബോധനങ്ങളുടെ വിധികല്പനകളിൽ നിന്നും ജന്മാന്തരകർമ്മ പരമ്പരകളിൽ നിന്നും അവന് മോചനം നേടാനാകുന്നില്ല. അടഞ്ഞ മനസ്സോടെ ജീവിതം തുടരുന്ന ഓരോ ഭാരതീയനും സ്വന്തം ഗതികേടുകളോട് ഇടഞ്ഞുനിൽക്കുകയോ പരിസരബോധത്തിന്റെ ഉൾക്കാഴ്ചയോടെ മുന്നോട്ടുനീങ്ങുകയോ ചെയ്യുന്നില്ല. പലായനം ചെയ്യുന്ന അവന്റെ മനസ്സ് ഭരണകൂടത്തിന്റെയും അധീശത്വവർഗ്ഗത്തിന്റെയും ദണ്ഡനരീതികളുടെ ഭീകരതയെ കണ്ട് പിൻവാങ്ങുന്നു. പിന്മാറ്റത്തിന്റെ ലാഘവത്തിൽ ദേഹരക്ഷ നേടുന്ന അവൻ ജന്മവിധിയേയും കർമ്മവിധിയേയും രക്ഷാസങ്കേതമായി കണ്ടെത്തുന്നു. അവന്റെ ആധി ആളിയ മനസ്സ് തിയ്യേറ്ററിന്റെ ഇരുൾതടത്തിൽ വെച്ച് പ്രത്യാശകളുടെ പൂർണ്ണത കണ്ടെത്തുകയാണ്.

അവതാരസങ്കല്പങ്ങൾ ഇന്ത്യൻ പ്രേക്ഷകന് മതബോധത്തിന്റെ വെറും കഥകളല്ല. വിധിനിശ്ചയങ്ങളെ മാറ്റിതീർക്കുന്ന ദൈവരീതികളാണ്. കൊടിയ പാപങ്ങൾ ചെയ്യാത്ത അവൻ ഭരണകൂടത്തിന്റെയും അധീശത്വ വർഗ്ഗത്തിന്റെയും ദുഷ്ടതകളേയും തന്റെ ദുരിതങ്ങളേയും ഇല്ലാതാക്കുന്ന

ദൈവത്തിന്റെ വരവിനെ തിരിച്ചറിയുകയാണ്. അധീശത്വവർഗ്ഗത്തോടും പരിസരത്തോടും ഇടഞ്ഞുതുടങ്ങിയാൽ ജന്മവും ജീവിതവും അവന് നഷ്ടപ്പെടും. വിശ്വാസത്തിന്റെ മാർഗ്ഗത്തിൽ ദൈവസാന്നിദ്ധ്യത്തോടെ സമൃദ്ധികളെല്ലാം വരദാനം പോലെ ലഭിക്കുന്നു. ദുരിതങ്ങളുടെ അറുതി നിശ്ചയിക്കുന്ന ദൈവം അവന്റെ കഷ്ടപ്പാടുകൾക്ക് കാരണക്കാരനായ മേലാളനെ തീർച്ചയായും ഇല്ലാതാക്കും. ദശാവതാരങ്ങളുടെ മതനിഷ്ഠമായ മായികവലയത്തെ ഏറ്റുവാങ്ങുന്ന പ്രേക്ഷകൻ മറ്റൊരു അവതാരത്തിനു വേണ്ടി കാത്തിരിക്കുകയാണ്. തിയ്യേറ്ററിൽ നിന്ന് ജീവിതത്തിലേക്ക് നീങ്ങുന്ന ഇന്ത്യൻ പ്രേക്ഷകൻ വർത്തമാനകാലത്തിൽ നിന്ന് മുഖം തിരിച്ച് വ്യാമോഹങ്ങളിൽ സ്വപ്നസാക്ഷാത്ക്കാരം നടത്തുന്നു. അവൻ ഒരിക്കലും പരിസരബോധത്തിലേക്ക് മടങ്ങിവന്ന് അതിക്രമത്തിന്റെ അനീതിയെ നേരിടുന്നില്ല. ഐക്യപ്പെടാതെയും പ്രതികരിക്കാതെയും പിൻവാങ്ങിയ ഇന്ത്യൻ മനസ്സിന്റെ സങ്കീർണ്ണതകളെ ഭൗതികമായ പ്രശ്നപരിഹാരങ്ങൾ കൊണ്ട് പൂർണ്ണമായും പ്രകാശത്തിലേക്ക് എത്തിക്കാനാവില്ല. പണം ഉണ്ടാക്കാൻ അവതാരസങ്കല്പങ്ങളെ ഉപയോഗിച്ച ആദ്യകാല കച്ചവട സിനിമകൾ പിന്നീട് രക്ഷകനെ കണ്ടെത്തി. ഇവിടെയും പലായനത്തിന്റെയും പിൻമാറ്റത്തിന്റെയും പ്രത്യാശകളുടെയും സമ്മേളനമാണ് നടക്കുന്നത്. അവതാരകഥകളിൽ ദൈവസാന്നിദ്ധ്യം ആദ്യന്തം തുടരുന്നുവെങ്കിൽ രക്ഷക സങ്കല്പത്തിൽ കെടുതികൾക്കും കാലക്കേടിനും അറുതി വരുത്താൻ ദൈവം പൊടുന്നനെ പ്രത്യക്ഷപ്പെടുന്നു. വിശ്വാസികളുടെ നന്മനിറഞ്ഞ മനസ്സുകൾ കഷ്ടപ്പാടുകളുടെ ഗാഥകളുമായി ജീവിതത്തെ നീട്ടുമ്പോൾ അത്യാസന്നതകളിൽ ദൈവസാന്നിദ്ധ്യമുണ്ടാകുന്നു. ദൈവത്തിന്റെ വരവോടെ എല്ലാ കഷ്ടപ്പാടുകളും അവസാനിക്കുകയും അധീശത്വവർഗ്ഗത്തിന്റെ അധികാരവും ദുഷ്ടതകളും ഇല്ലാതാക്കുകയുമാണ്.

ഇന്ത്യൻ പ്രേക്ഷകന്റെ അജ്ഞാനത്തെയും മതസങ്കല്പങ്ങളെയും സമർത്ഥമായി വിനിയോഗിക്കുന്ന കച്ചവടസിനിമ കാലാതീതമായ അധീശവർഗ്ഗതാല്പര്യത്തിനും ഭരണകൂടനീതിക്കും രക്ഷചെയ്യുന്നു. വിധികല്പനകളെയും ജന്മാന്തരപാപങ്ങളേയും ഭേദിക്കാൻ കഴിയാത്തവർക്ക് ഭക്തിയാണ് രക്ഷാമാർഗ്ഗം. നിരാശാഭരിതനാകാതെ കാത്തിരിക്കുന്ന അചഞ്ചല വിശ്വാസിയായ ഭക്തന് തീർച്ചയായും നന്മയും സാന്ത്വനവും സുഖസമൃദ്ധിയും ഉണ്ടാകും. അവൻ ഈശ്വരവിശ്വാസിയും ഭക്തനുമായാൽ മാത്രം മതി. ജീവിതത്തോടും പരിസരത്തോടും പ്രതികരിക്കേണ്ടതില്ല. ദൈവനിശ്ചയങ്ങളുടെ സാക്ഷാൽക്കാരമായി എല്ലാ നന്മകളും സുഭിക്ഷതയും സ്വാഭാവികമായും വന്നുചേരും.

നമുക്കിവിടെ ഹൈന്ദവ ധാർമ്മികതയെ പരിശോധിക്കാം. ചാതുർവർണ്ണ്യം സഞ്ചിത കർമ്മഫലമായി ഓരോരുത്തർക്കും വീതിച്ചു കിട്ടുന്നതാണ്. ജന്മാന്തരങ്ങളിലൂടെ മുക്തി ലഭിക്കേണ്ട മനുഷ്യൻ അനുഭവിക്കുന്ന ദുരിതങ്ങൾക്കെല്ലാം കാരണം സഞ്ചിതകർമ്മങ്ങളാണ്.

തുടർന്ന് മതബോധനത്തിന്റെ മറ്റൊരു ശൃംഖലകൂടി നീളുന്നു. കർമ്മങ്ങൾക്ക് മനുഷ്യൻ ഒരിക്കലും ഉത്തരവാദിയല്ല. വിധിനിശ്ചയങ്ങളാണ് നാം അനുഭവിക്കുന്ന ഈ ജീവിതം. കൊല്ലുന്നവനും കൊല്ലപ്പെടുന്നവനും വിധിനിശ്ചയങ്ങളുടെ ഭാഗം അഭിനയിക്കുകയാണ്. ശിരോലിഖിതമായി തീർന്ന വിധിയെ മനുഷ്യന് മാറ്റിതീർക്കാനാവില്ല. വിധി നിലവിലുള്ള അവസ്ഥയും വർത്തമാനകാല ജീവിതവുമാണ്.

മതത്തിന്റെ ചട്ടക്കൂടിൽ നിന്ന് രക്ഷപ്പെടാത്ത ഇന്ത്യൻ പ്രേക്ഷകൻ വിധിവിശ്വാസങ്ങളേയും കർമ്മ പഞ്ചാംഗത്തേയും ഏറ്റുവാങ്ങി ജീവിതം തുടരുമ്പോഴും സർവ്വാധികാരിയായ ദൈവസങ്കല്പത്തിൽ രക്ഷകണ്ടെത്തുന്നു. അവന്റെ പരിമിതപ്പെടുത്തിയ അറിവുകളെ കച്ചവടസിനിമയുടെ മാലിന്യങ്ങൾ കൂടുതൽ ഇരുണ്ട പാതാളങ്ങളിലേക്ക് നയിക്കുന്നു. പറഞ്ഞുപതിഞ്ഞതും കേട്ടുപതിഞ്ഞതുമായ വിശ്വാസങ്ങൾ തിയ്യേറ്ററിൽ വെച്ച് പരിപക്വമാകുന്നു. തിയ്യേറ്ററിലെ സജീവത അവന്റെ പ്രതീക്ഷകളുടെ പൂർണ്ണതയും സങ്കല്പങ്ങളുടെ യാഥാർത്ഥ്യതലങ്ങളുമാണ്. അവതാര സങ്കല്പത്തിന്റെയും രക്ഷകസങ്കല്പത്തിന്റെയും വ്യത്യസ്തമായ തലങ്ങളാണ് ഭാഗവതത്തിലും മഹാഭാരതത്തിലും ഉള്ളത്. ഭക്തിമാർഗ്ഗം നിവാരണമാർഗ്ഗമായ ആധുനികകാലത്തിൽ കൃഷ്ണാവതാരത്തിന്റെ പ്രസക്തി പരിശോധിക്കുന്നത് ഉചിതവുമാണ്. കംസവധം വരെയുള്ള കൃഷ്ണന്റെ ബാല്യകാലം പ്രകടമായി അവതാരലക്ഷ്യത്തിന്റെ സാക്ഷാത്കാരമാണ്. യജ്ഞവിരോധിയും അസുരനും വിശ്വാസികളെ ദ്രോഹിക്കുന്നവനുമായ കംസന്റെ ഹത്യയ്ക്കു വേണ്ടിയാണ് കൃഷ്ണജനനം. കംസവധത്തിലൂടെ ദുഷ്ടതകൾക്ക് ഇരയായ ഒരു ജനതയെ മുഴുക്കെ ദൈവം കൃഷ്ണനായി അവതരിച്ച് രക്ഷചെയ്യുന്നു.

എന്നാൽ മഹാഭാരതത്തിലെ കൃഷ്ണപ്രവേശനം അവതാര സങ്കല്പത്തിൽ ഊന്നിയതല്ല. ദുര്യോധന സദസ്സിൽ അപമാനിതയാകുന്ന ദ്രൗപദിക്ക് കൃഷ്ണൻ ഉടുപുടവ നൽകി രക്ഷചെയ്യുകയാണ്. കർണ്ണന്റെ പാശുപതാസ്ത്രത്തെ നേരിടാനാവാതെ തേർതട്ടു താഴ്ത്തുന്ന കൃഷ്ണൻ വിശ്വാസിയായ അർജ്ജുനനെ രക്ഷിക്കുകയാണ് ചെയ്യുന്നത്. കുരുക്ഷേത്രം വരെ നീണ്ട കൗന്തേയന്മാരുടെ കഷ്ടപ്പാടുകൾക്കെല്ലാം കൃഷ്ണൻ രക്ഷചെയ്യുകയാണ്. അവസാനം അശ്വത്ഥാമാവിന്റെ ബ്രഹ്മാസ്ത്രത്തിന് വിധേയനായ പരീക്ഷിത്തിന് ജീവരക്ഷയും കൃഷ്ണൻ നൽകുന്നു. കൃഷ്ണന്റെയും കുചേലന്റെയും ബന്ധത്തിൽ പോലും രക്ഷകസങ്കല്പത്തെയാണ് കാണാൻ കഴിയുന്നത്. ദരിദ്രനായ കുചേലനെ കൃഷ്ണൻ രക്ഷചെയ്ത് സമൃദ്ധിയിലേക്ക് പ്രവേശിപ്പിക്കുകയാണ്. അവതാരങ്ങൾ ദുഷ്ടതകൾക്ക് കാരണമായ വ്യക്തിയെ ഇല്ലാതാക്കി വിശ്വാസികളുടെ ജീവിതത്തെ സുഖസമൃദ്ധിയിലേക്ക് നയിക്കുമ്പോൾ രക്ഷകനായ ദൈവം വിശ്വാസികളുടെ ആത്മദാർഢ്യത്തെ പരിശോധിച്ച് അവനു മാത്രം രക്ഷയും സമൃദ്ധിയും നൽകുന്നു.

ഒരേസമയം കൃഷ്ണാവതാരത്തിൽ അവതാര സങ്കല്പവും

രക്ഷകസങ്കല്പവും അസാധാരണ സംയോഗത്തോടെ ഇഴചേരുന്നതിനെ നമുക്ക് കാണാം. മറ്റ് ദൈവാവതാര കഥകളിൽ രക്ഷകസങ്കല്പവും അവതാരസങ്കല്പവും വിഭിന്നമാണ്.

അവതാരസിനിമകൾ ദുഷ്ടനേയും ദുഷ്ടതകളേയും ഇല്ലാതാക്കുന്ന ദൈവത്തിന്റെ അധീശശക്തിയെ വാഴ്ത്തുമ്പോൾ രക്ഷകസങ്കല്പത്തിൽ ഊന്നിയ ദൈവസിനിമകൾ അവിശ്വാസിയുടെ പതനത്തേയും വിശ്വാസിയുടെ നന്മനിറഞ്ഞ ജീവിതത്തിന്റെ സമൃദ്ധിയിലേക്കുള്ള പ്രവേശനത്തേയും ചിത്രീകരിക്കുന്നു. വിശ്വാസിയുടെ അത്യാസന്ന നിമിഷങ്ങളിൽ രക്ഷകനായ ദൈവം നേരിട്ട് ഇടപെടുകയാണ്. രക്ഷക അവതാരസങ്കല്പത്തിൽ ഊന്നിയ ഭക്തിമാർഗ്ഗ ചിത്രങ്ങളെല്ലാം വാർത്തെടുത്തതു പോലെ ഒരേ ചിത്രക്കൂടിൽ പാകപ്പെടുത്തുന്നു. പശ്ചാത്തലത്തിന്റെ വൈവിധ്യമുണ്ടെങ്കിലും വിശ്വാസിയും അവിശ്വാസിയുമാണ് എവിടേയും ഏറ്റുമുട്ടുന്നത്. വിശ്വാസിയുടെ തീക്കനൽ ആളുന്ന ജീവിതത്തിന് അവസാനം ദൈവം രക്ഷനല്കുകയും അവിശ്വാസിയുടെ കരാളനീതിയെ മരണം കൊണ്ടോ, വിശ്വാസത്തിലേക്കുള്ള പ്രവേശനം കൊണ്ടോ വിശുദ്ധമാക്കുകയുമാണ്. അവതാരസങ്കല്പത്തിൽ ഊന്നിയ കച്ചവട സിനിമകൾ ദശാവതാരകഥകളെ പ്രകടമായി ചിത്രീകരിക്കുന്നു. ദൈവനിഷേധിയായ രാജാവും കൂട്ടരും കഷ്ടപ്പെടുന്ന വിശ്വാസികളായ ജനങ്ങളുമാണ് അവതാരകഥകളുടെ സാമൂഹ്യതലം. ദൈവം തിന്മയുടെ ഉന്മൂലനത്തിനായി അവതരിക്കുകയും ഭക്തനേയും വിശ്വാസികളായ ജനങ്ങളേയും രക്ഷിക്കുകയും അവർക്ക് വരദാനമായി സുഖസമൃദ്ധികളെ നല്കുകയുമാണ്. ഭക്തപ്രഹ്ലാദനും, രാമായണവും കുമാരസംഭവവുമെല്ലാം അവതാരലക്ഷ്യങ്ങളേയും വിശ്വാസികളുടെ രക്ഷയേയും പ്രകടമാക്കുന്നു.

രക്ഷകസങ്കല്പത്തിൽ ഐതിഹ്യങ്ങളേയോ, അവതാരകഥകളേയോ കേന്ദ്രവിഷയമാക്കുന്നില്ല. വർത്തമാനകാലമോ, ഭൂതകാലമോ ആകാം. അവതാര രക്ഷകസങ്കല്പത്തിൽ ഊന്നിയ കച്ചവടസിനിമകൾക്ക് പ്രകടമായ രണ്ടു തലങ്ങളുണ്ട്. അവതാരദൈവങ്ങൾ ബ്രാഹ്മണവംശജരാണെങ്കിൽ രക്ഷകദൈവങ്ങൾ അബ്രാഹ്മണവിഭാഗമോ വിഗ്രഹദൈവങ്ങളോ ആകാം. പക്ഷേ വിഭാഗീയത എന്തുതന്നെയായാലും വിശ്വാസികളാണ് അവസാനം സുഖസമൃദ്ധികളെ വരദാനമായി നേടുന്നത്.

അവതാര സങ്കല്പത്തിലേതുപോലെ രക്ഷകസങ്കല്പത്തിലും വിധിയും കർമ്മവിധികളുമാണ് പ്രേക്ഷകനെ ഭരിക്കുന്നത്. ഇവിടേയും അവൻ പലായനമനസ്സോടെ പരിസരബോധം ഉപേക്ഷിച്ച് പിൻവാങ്ങുകയും തിയ്യേറ്ററിന്റെ ഗുഹാന്തരിതാന്ധകാരത്തിൽ അന്തിമവിജയം കണ്ടെത്തുകയുമാണ്. ജീവിതം വർത്തമാനകാല പരിതസ്ഥിതിയിൽ ദുരിതമാകുമ്പോൾ പ്രതീക്ഷകളും പ്രത്യാശകളും ദൈവസാന്നിദ്ധ്യത്തിൽ മാത്രം വന്നുകൂടുന്ന സത്യമാകുകയാണ്.

അവതാരസങ്കല്പത്തിൽ ദൈവസാന്നിദ്ധ്യം മുഴുനീളം തുടരുമ്പോൾ രക്ഷകസങ്കല്പത്തിൽ ദൈവത്തിന്റെ വരവ് പൊടുന്നനേയും

അവസാനവുമാണെന്ന് സൂചിപ്പിച്ചുവല്ലോ. ദൈവത്തിന്റെ സാമിപ്യവും ദൈവനിശ്ചയങ്ങളുടെ സമീപനവും ഭാരതീയ മനസ്സുകളെ രോഗബാധിതമായ അവസ്ഥയിലേക്ക് എത്തിക്കുന്നു.

ദൈവം ചിലപ്പോൾ അപരിചിതന്റെ രൂപഭാവത്തോടെ വന്ന് ദയാദാക്ഷിണ്യങ്ങളെ പ്രകടിപ്പിക്കുന്നു. എന്തുതന്നെയായാലും രക്ഷകനായ ദൈവം തന്റെ തൽസ്വരൂപത്തെ ഭക്തനു മുമ്പിൽ പ്രദർശിപ്പിക്കാറുണ്ട്. അവതാരകഥകളും രക്ഷകസങ്കല്പവും ഏറ്റുവാങ്ങുന്ന ഇന്ത്യൻ പ്രേക്ഷകൻ ഉൾവലിവിന്റെ ആത്മക്ഷോഭം അനുഭവിക്കാതെ ദുരിതങ്ങൾക്ക് പ്രതിവിധിയായി ദൈവനീതിയെ പ്രാപിക്കുന്നു. ഇതോടെ അധീശത്വവർഗ്ഗം നല്കിയ അടിമഭാവങ്ങളെ ഏറ്റെടുക്കുന്ന അവൻ സ്വാതന്ത്ര്യത്തിലേക്കുള്ള മുന്നേറ്റമാണ് ജീവിതമെന്ന സത്യത്തേയും സ്വന്തം കർമ്മങ്ങൾക്ക് ഉത്തരവാദി താനാണെന്ന വാസ്തവത്തേയും അറിയുന്നില്ല. അവതാരദൈവത്തിനു വേണ്ടിയും രക്ഷകനായ ദൈവത്തിന്റെ സന്മനസ്സിനുവേണ്ടിയും ഓരോ ഇന്ത്യൻ പ്രേക്ഷകനും കാത്തിരിപ്പു തുടരുകയാണ്.

മതബോധനങ്ങൾ വിഗ്രഹങ്ങളിലേക്ക് നീളുകയും ദൈവാംശങ്ങൾ മനുഷ്യനിലേക്ക് പകരുകയും ചെയ്യുമ്പോൾ രക്ഷകസങ്കല്പത്തിൽ ഊന്നിയ സിനിമകളുടെ എണ്ണം ഇനിയും പെരുകും. ഭൂരിപക്ഷം വരുന്ന ഇന്ത്യൻ പ്രേക്ഷകനും മതാചാരങ്ങളും അനുഷ്ഠാനങ്ങളും ജീവരക്ഷയ്ക്കുള്ള മാർഗ്ഗങ്ങളാണ്. കഷ്ടപ്പാടുകളേറ്റ് പിടയുന്ന മനുഷ്യരെ മതങ്ങൾ പരിസരബോധം ഇല്ലാതാക്കി ആത്മബലിയിലേക്ക് നയിക്കുന്നു. ആത്മനിഷ്ഠമായ ജ്ഞാനത്തിന്റെ സാത്വികസത്യം അന്വേഷണാത്മകമായ മനസ്സാണ് കണ്ടെത്തുക. കാരുണ്യം കിനിയുന്ന അത്തരമൊരു മനസ്സ് മനുഷ്യത്വത്തിന്റെ പൂർണ്ണതയാണ്. എക്കാലത്തേയും മതങ്ങൾ ഭരണകൂടത്തിന്റെ ദയാദാക്ഷിണ്യത്തോടെ വളരുകയും അധീശത്വവർഗ്ഗത്തിന്റെ താല്പര്യങ്ങളെ മതബോധനങ്ങളാക്കി ജനങ്ങളിലേക്ക് വിശ്വാസപകർച്ചയോടെ കൈമാറുകയുമാണ് ചെയ്യുന്നത്. അവസ്ഥയെ നിഷേധിക്കാത്ത ഹൈന്ദവത അവസ്ഥയെ മാറ്റിപ്പണിയാനും പ്രബോധനങ്ങൾ നല്കാറില്ല. അവസ്ഥയെ നിഷേധിച്ച പ്രവാചകന്മാരെ സംഘടിതമതങ്ങൾ അധീശത്വവർഗ്ഗത്തിന്റെ താല്പര്യസംരക്ഷകരാക്കി ക്രമേണ മാറ്റിപ്പണിതു.

**ക്രിയാംശ സിനിമകളുടെ പരാജയം**

ഹൈന്ദവചിന്ത വിധിനിശ്ചയങ്ങളും സഞ്ചിതകർമ്മങ്ങളും നല്കി അടഞ്ഞ മനസ്സുകളെ സൃഷ്ടിച്ചതോടെ രക്ഷക അവതാര ദൈവസങ്കല്പങ്ങളുടെ വരവുകാത്ത ഭൂരിപക്ഷം ജനങ്ങളും പരിസരബോധം ഇല്ലാതെ കാലാകാലങ്ങളിൽ ജീവിച്ചു മരിച്ചു. അധീശത്വവർഗ്ഗത്തിന്റെ പണിയാളുകളുമായി മാറിയ അവർ എന്തും ഏറ്റുവാങ്ങുന്ന അടിമകളായി ചരിത്രത്തിലൂടെ കടന്നുപോകുന്നു. ആത്മീയതയുടെ കാരുണ്യദശനങ്ങൾ ഏൽക്കാത്ത അവർ അധീശത്വവർഗ്ഗത്തിന്റെയും ഭരണകൂടത്തിന്റെയും ദാനധർമ്മങ്ങളിൽ സായൂജ്യമടയുന്നു. തുടർന്ന് ഒരു സാമൂഹിക ദുരന്തമായി അനുസരണയുള്ള അടിയാളന്മാരുടെ ജന്മനിരകൾ തുടരുകയും

രക്താഭിഷേകം നടത്തിവാഴുന്ന അധീശത്വവർഗ്ഗവും ഭരണകൂടവും ബൗദ്ധിക വ്യാപാരത്തിലൂടെ അധികാരം അനാദിയായി ഭുജിക്കുകയുമാണ്. ദൈവം മനുഷ്യന്റെ കണ്ടുപിടിത്തവും ദൈവം മനുഷ്യന്റെ കാരുണ്യ സൃഷ്ടിയുമാകുന്ന തലമുണ്ട്. ആത്മജ്ഞാനമുള്ള ആ തലം മഹാഭൂരിപക്ഷത്തിനും അജ്ഞാതസമസ്യയായി തുടരുകയാണ്. ഭൂരിപക്ഷത്തിന്റെ അജ്ഞതയും സുരക്ഷിതബോധവുമാണ് നിലവിലുള്ള അവസ്ഥയെ എപ്പോഴും രക്ഷിക്കുക.

ഫാൽക്കെ പിന്തുർന്ന സിനിമയുടെ രചനാതലം ഇന്ത്യൻ പ്രേക്ഷകനിൽ ചെലുത്തിയ സ്വാധീനം സാംസ്കാരിക ദുരന്തവും പരിസര മാലിന്യവുമായി ഇന്നും തുടരുന്നു. പരിസരബോധത്തിൽ നിന്ന് പലായനം ചെയ്ത ഒരു ജനസഞ്ചയത്തിന്റെ ആത്മബോധത്തെ ഉണർത്താൻ കച്ചവട മാലിന്യങ്ങളില്ലാതെ സിനിമയെ ഉപയോഗിച്ചവരും ഇവിടെയുണ്ട്. അവരുടെ ഉദ്ദേശ്യശുദ്ധിയേയും ആൾതിരിക്കില്ലാത്ത തിയ്യേറ്ററുകളേയും കുറിച്ച് ചിന്തിക്കുന്നത് അവതാരസങ്കല്പത്തിന്റേയും രക്ഷകസങ്കല്പത്തിന്റേയും തുടർച്ച തന്നെയാണ്.

അവസ്ഥയോടുള്ള പ്രതികരണം പരിമിതമായ ജീവിതസാഹചര്യത്തെപോലും ഇല്ലാതാക്കുമ്പോൾ മോഹങ്ങൾ വ്യാമോഹങ്ങളായി തീരുക സ്വാഭാവികമാണ്. വർഗ്ഗതാല്പര്യത്തിന്റെ രക്ഷയ്ക്കുവേണ്ടി മതബോധനം നടത്തുന്നവരാണ് സ്വാതന്ത്ര്യത്തേയും മനുഷ്യാവകാശങ്ങളേയും നിഷേധിച്ച് മനുഷ്യജന്മങ്ങളെ ചുട്ടുകൊല്ലുന്നത്. അറിവിന്റെ മാർഗ്ഗങ്ങളിൽ ഈയ്യം ഉരുക്കി ഒഴിച്ചവർ തന്നെയാണ് ധർമ്മാനുഷ്ഠാനങ്ങളുടെ മഹത് സൂക്തങ്ങളെ ബ്രഹ്മമിഥ്യകളിലും അഹംബ്രഹ്മത്തിലും എത്തിച്ചത്. സംസ്കാരത്തിന്റെയും മതബോധനത്തിന്റേയും പരിണതി എന്തായാലും അധീശത്വവർഗ്ഗവും ഭരണകൂടവും മഹാഭൂരിപക്ഷത്തിന് കൊലക്കയറുകളെ എക്കാലത്തും നിർമ്മിച്ചുകൊണ്ടിരിക്കുന്നു.

സാമൂഹ്യാവബോധത്തിന്റെ പ്രസക്തിയും ആത്മജ്ഞാനത്തിന്റെ തെളിമയും ഏറ്റെടുത്ത പലരും പ്രകടമായ ഉദ്ദേശ്യലക്ഷ്യങ്ങളോടെ, മനുഷ്യനന്മയിലുള്ള വിശ്വാസത്തോടെ ഇന്ത്യൻ സാഹചര്യത്തിന് പുത്തൻ വ്യാഖ്യാനങ്ങളും മൂല്യനിർണ്ണയങ്ങളും നടത്തി നല്ല സിനിമയോട് പ്രതിബദ്ധത പുലർത്തി. പരിസരബോധം ഉണർത്തുന്നതും വ്യക്തികളെകൊണ്ട് ഉത്തരവാദിത്തം ഏറ്റെടുപ്പിക്കുന്നതുമായ അവരുടെ സിനിമകളെ ഭൂരിപക്ഷം പ്രേക്ഷകനും നിഷേധിക്കുകയാണ് ചെയ്തത്. മഹത്തായ അവരുടെ ലക്ഷ്യങ്ങളും മനുഷ്യവംശത്തിന്റെ പ്രതീക്ഷയിൽ ഊന്നിയ പ്രാർത്ഥനാഭരിതമായ മനസ്സും വീണ്ടും വീണ്ടും പ്രകാശം കാണാതെ അടഞ്ഞു പോയി. എന്താണിതിനു കാരണം ? ആരാണ് അതിനുത്തരവാദി ?

ഇന്ത്യൻ ചലച്ചിത്ര സംസ്കാരത്തിന്റെ രക്ഷക–അവതാര സങ്കല്പങ്ങളെക്കുറിച്ച് നാം ചർച്ചചെയ്തുവല്ലോ. അവയും ഇന്ത്യൻ പ്രേക്ഷകന്റെ അലംഭാവം നിറഞ്ഞ പലായനബോധവുമാണ് സാമൂഹ്യ നന്മകളിലും ക്രിയാശേഷിയിലും ഊന്നിയ തികച്ചും ഇന്ത്യൻ സാഹചര്യമുള്ള

സിനിമകളെ നിരാകരിച്ചത്. അവസ്ഥയോട് പ്രതികരിക്കാനും പ്രത്യാഘാത ങ്ങളെ ഏറ്റുവാങ്ങി മുന്നേറാനും ആവശ്യപ്പെട്ട സാമൂഹിക പ്രതിബദ്ധത യുള്ള സിനിമകളെ ഇന്ത്യൻ പ്രേക്ഷകൻ സ്വീകരിച്ചില്ല. പരിസരത്തോട് എതിരിട്ട് നഷ്ടങ്ങളെ ഏറ്റുവാങ്ങാൻ തയ്യാറല്ലാത്ത പ്രേക്ഷകൻ അനുഭവങ്ങളുടെ യാഥാർത്ഥ്യത്തെ അഭിമുഖീകരിക്കാൻ സന്നദ്ധനായില്ല. ദൈവത്തിന്റെ ദിവ്യാത്ഭുതങ്ങളേയും ദാനമായി ലഭിക്കുന്ന സൗഭാഗ്യ ങ്ങളേയും സ്വീകരിക്കാൻ അവന്റെ മതനിഷ്ഠമായ മനസ്സ് എന്നോ തയ്യാറായതാണ്. സാമൂഹ്യബദ്ധമായ സിനിമകളിൽ എല്ലാ ബാദ്ധ്യതകളും ഉത്തരവാദിത്തങ്ങളും പ്രേക്ഷകനിലാണ് കേന്ദ്രീകരിക്കുന്നത്. പിന്മാറ്റത്തി ന്റെ പ്രലോഭനങ്ങളെ ഭേദിച്ച് ദുസ്സഹമായ സാഹചര്യങ്ങളോട് എതിർത്തും അധീശത്വവർഗ്ഗത്തിന്റേയും ഭരണകൂടത്തിന്റേയും താല്പര്യങ്ങളെ ധിക്ക രിച്ചും അവൻ നീങ്ങേണ്ടതുണ്ട്. കടുത്ത അനുഭവങ്ങളിലും തീക്ഷ്ണമായ വിധിവിശ്വാസങ്ങളിലും ജന്മാന്തര കർമ്മഫലങ്ങളിലും ഊന്നിയ ഇന്ത്യൻ പ്രേക്ഷകൻ ഇവിടെ നിർവ്വീര്യനാക്കപ്പെടുന്നു. മതിലുകളെ ഭേദിക്കാത്ത അവൻ മതബോധനത്തിന്റെ മായയോടെ തന്ത്രപൂർവ്വം രക്ഷപ്പെടാൻ ആഗ്രഹിക്കുന്നു. യാഥാർത്ഥ്യങ്ങളോട് മുഖം തിരിക്കുന്ന ഇന്ത്യൻ പ്രേക്ഷ കൻ അയഥാർത്ഥ്യമായ ദൃശ്യകാഴ്ചകളെ മതബോധനത്തിന്റെ വരുംകാല ങ്ങളായി തിരശ്ശീലയിൽ അനുഭവിക്കുന്നു. അവതാരങ്ങളും രക്ഷകന്മാരും അവന്റെ നന്മനിറഞ്ഞ ജീവിതത്തിൽ വീണ്ടും കടന്നുവരും. അവരുടെ ദിവ്യസാന്നിദ്ധ്യങ്ങൾ അവനെ കഷ്ടപ്പാടുകളിൽ നിന്ന് രക്ഷിക്കുകയും സുഭിക്ഷമായ ഭാവി നൽകുകയും ചെയ്യും. അപ്പോൾ അനാവശ്യമായി ഉത്തരവാദിത്തങ്ങളെ ഏറ്റെടുക്കുന്ന അവൻ അകാലമരണവും കൊടും ദുരിതങ്ങളും സ്വയം സ്വീകരിക്കേണ്ടതില്ലല്ലോ ?

ഇന്ത്യൻ പ്രേക്ഷകന്റെ മതബോധനത്തിന്റെ സങ്കല്പങ്ങളേയും പലായനത്തിന്റെ നിലപാടുകളേയും നമ്മുടെ പുരോഗമനക്കാരും പരിവർത്തന വക്താക്കളും കാണുന്നില്ല. കച്ചവടസിനിമയെ അധിക്ഷേപി ച്ചവർ അതിന്റെ പ്രേരകശക്തിയെ തിരിച്ചറിഞ്ഞില്ല. സാംസ്കാരിക തനിമ അറിയാത്ത അവരുടെ ചിന്തകൾ വെറും വാഗ്മയങ്ങൾക്ക് അപ്പുറം കടന്നുചെന്ന് ഭാരതീയമായ സവിശേഷതകളിലേക്ക് എത്തിച്ചേരുന്നില്ല.

അറിവും ആത്മജ്ഞാനവും വിദൂരതയിൽ നിന്ന് ഇറക്കുമതി ചെയ്യേണ്ടതല്ല. ഉൾക്കാഴ്ചയുടെ തിരിച്ചറിവുകൾ മുളയ്ക്കുമ്പോൾ കാലത്തിന്റെ വിധിനിശ്ചയങ്ങൾ മനുഷ്യത്വത്തെ പങ്കുവെയ്ക്കുക തന്നെ ചെയ്യും. അവതാരസങ്കല്പങ്ങളും രക്ഷകസങ്കല്പങ്ങളും മതപാഠങ്ങളായ തോടെ ഇന്ത്യൻ പ്രേക്ഷകൻ പരിസരബോധത്തിൽ നിന്നു പിന്മാറി പലായ നത്തിൽ എത്തിച്ചേർന്നു. പ്രതീക്ഷകൾ തിരശ്ശീലയിലെ സ്വപ്നസദൃശ്യമായ കാഴ്ചയായി. അവന്റെ അബദ്ധധാരണകളും അജ്ഞാനവും കച്ചവടസിനിമ യുടെ വ്യാപാരത്തിനുള്ള അസംസ്കൃത വസ്തുക്കളായി. ഭൂരിപക്ഷം ഇന്ത്യൻ പ്രേക്ഷകരും നല്ല സിനിമയുടെ ഭാഗധേയത്തേയും ഉത്തര വാദി ത്ത സമീപനങ്ങളേയും നിഷേധിച്ചപ്പോൾ അവയുടെ വക്താക്കൾ അറിവി

ന്റെ അഹന്തയുമായി സാധാരണക്കാരിൽ നിന്ന് വേറിട്ടു. സ്വന്തം കർമ്മത്തിന്റെ പ്രസക്തി അറിയാത്ത അവരും പരിസരബോധമില്ലാതെ മുന്നേറുകയാണ്.

അവതാരകഥകളെ ആശ്രയിച്ച സിനിമകൾ ഐതിഹ്യങ്ങളിലും പുരാണങ്ങളിലും മിത്തുകളിലും വട്ടംചുറ്റി ദൈവത്തിന്റെ സജീവ സാന്നിദ്ധ്യത്തോടെ ശുഭദായകമായി അവസാനിച്ചു. ദശാവതാരങ്ങളുടെ പകർച്ചകൾ ഇന്ത്യൻ പ്രേക്ഷകനെ രക്ഷപ്പെടലിന്റെ സാദ്ധ്യതകളെ ബോദ്ധ്യപ്പെടുത്തി. അധീശത്വവർഗ്ഗത്തിന്റെ വ്യാഖ്യാനസമുച്ചയത്തിൽ അകപ്പെട്ട അവർ ആത്മാഭിമാനത്തേയും ആത്മതേജസ്സിനേയും സ്ഥിരമായി പണയംവെച്ചു. അവതാരകഥകളിലെ ദൈവം മനുഷ്യനെ നിസ്സാരനും ദൈവത്തിന്റെ താപകോപങ്ങൾക്ക് ഇരയാകുന്ന കോമാളികളുമാക്കിത്തീർക്കുന്നു. ദൈവത്തിന്റെ സാർവ്വാധികാരവും ആജ്ഞകളുമാണ് നടപ്പിൽ വരുക. ദൈവം ഇഷ്ടന്റെ തോഴനും ദുഷ്ടന്റെ ശത്രുവുമാണ്. ഇഷ്ടനായ ഇന്ത്യൻ പ്രേക്ഷകൻ കാലവിളംബമുണ്ടായാലും നന്മയുടെ ഫലം കൊയ്യാൻ എക്കാലത്തും അർഹനാണ്. ദൈവം എപ്പോഴും നന്മനല്കുന്നവനുമാണ്.

വിഗ്രഹങ്ങൾ സ്വരൂപമണിയുന്ന രക്ഷകനായ ദൈവം വരദാനമായും പ്രേക്ഷകന് യാതൊന്നും നഷ്ടപ്പെടുത്താതേയും സുഖസമൃദ്ധികളെ നല്കുന്നു. ഇവിടെ കച്ചവടസിനിമ വർത്തമാനകാലത്തിന്റെ അതിഭാവുകത്വങ്ങളെ പശ്ചാത്തലമായി ഉപയോഗിക്കുന്നു. വിശ്വാസിയുടെ ദുരന്തങ്ങളും ദുരിതങ്ങളും ദൈവത്തിന്റെ പരീക്ഷണങ്ങൾ മാത്രമല്ല, വിശ്വാസിക്ക് സുഭിക്ഷത നല്കുന്നതിനുമുള്ള നീതി നടപ്പുക്രമങ്ങളുമാണ്. വിശ്വാസിയും വിശ്വാസത്തിലേക്ക് തിരിയുന്ന അവിശ്വാസിയും രക്ഷകനായ ദൈവത്തിന്റെ കയ്യിൽ സുരക്ഷിതനായി ജീവിക്കാൻ യോഗ്യനാകുന്നു. വരദാനത്തിന്റെ സായൂജ്യങ്ങളും ശാപത്തിന്റെ ക്ലേശങ്ങളും ഇന്ത്യൻ മനസ്സിൽ എന്നോ വേരൂന്നിയതാണ്.

ചുരുക്കത്തിൽ മതബോധനത്തിന്റെ പരിസരനിരാസവും പലായനമനസ്സിന്റെ പിന്മാറ്റവും ഇന്ത്യൻ സമൂഹത്തെ, പ്രത്യേകിച്ച് ഗ്രാമങ്ങളെ നിഷ്ക്രിയമാക്കി. അവരുടെ പ്രതീക്ഷകളുടെ പൂർത്തീകരണമാണ് തിയേറ്ററിൽ വെച്ച് സംഭവിക്കുന്നത്. പരിസരബോധത്തിൽ നിന്ന് പിന്മാറിയ ഇന്ത്യൻ പ്രേക്ഷകർ അമാനുഷികതയുടെ വരവും തുടർന്നുണ്ടാകുന്ന പരിവർത്തനങ്ങൾക്കും വേണ്ടി നിഷ്ക്രിയരായി കാത്തിരിക്കുന്നു. മനസ്സിന്റെ വിഭ്രാന്തിയിൽ സഞ്ചരിച്ച് മതബോധനത്തിന്റെ ശാഠ്യങ്ങളിലേക്ക് പതിച്ച ഇന്ത്യൻ പ്രേക്ഷകൻ ആയുധപ്രയോഗങ്ങളെ മറന്ന യോദ്ധാവായി. മതം മയക്കുമരുന്നിനപ്പുറം അധീശത്വവർഗ്ഗത്തിന്റെയും ഭരണകൂടത്തിന്റെയും രക്ഷാസങ്കേതം ആകുന്നതോടെ ഭൂരിപക്ഷം ഇന്ത്യൻ സമൂഹവും പ്രതികരണത്തിന്റെ ജൈവനീതി ഉപേക്ഷിച്ച് അടിമത്തത്തിന്റെ സാമ്പ്രദായികതയെ സ്വീകരിച്ചു. അതിനുവേണ്ട ജ്ഞാനബലത്തേയും അധീശത്വവർഗ്ഗം ഇന്ത്യൻ പ്രേക്ഷകർക്കു നൽകി.

(തുടരും)

# ഇന്ത്യയുടെ സന്ദേശം

**എം.എൻ.റോയ്**

'പടിഞ്ഞാറിന്റെ പതനം' വാസ്തവത്തിൽ മുതലാളിത്തത്തിന്റെ പതനമായതുകൊണ്ട് പാശ്ചാത്യനാഗരികതയുടെ പ്രതിസന്ധി മുതലാളിത്ത സാമൂഹിക ക്രമത്തിന്റെ ശിഥിലീകരണം മാത്രമാണ്. ഈ സന്ദർഭത്തിൽ ഇന്ത്യയുടെ 'ആത്മീയദൗത്യം' ലാഭമോഹത്തിലും അധികാരാസക്തിയിലും അധിഷ്ഠിതമായ ഒരു സാമൂഹികക്രമത്തെ നാശത്തിൽ നിന്ന് വീണ്ടെടുക്കുകയെന്ന ലൗകികമായ ഒരു ഉദ്ദേശ്യവുമായി പ്രത്യക്ഷ പ്പെടുന്നു. ഇന്ത്യയുടെ ആത്മീയദൗത്യത്തിൽ വിശ്വസിക്കുന്നവരെല്ലാം അതിന്റെ പ്രതിലോമകരമായ സ്വഭാവത്തെക്കുറിച്ച് ബോധവാന്മാരാണെന്ന് പറയാനാവില്ല. വളരെ ചുരുക്കം ആളുകൾക്ക് അതേക്കുറിച്ച് ബോധ മുണ്ടാവാം. അവരിൽ മിക്കവർക്കും മുതലാളിത്തത്തോട് ആത്മാർത്ഥമായ വിരോധം ഉണ്ടായിരിക്കാം. എന്നാൽ ഈ വിരോധം അനിവാര്യമായും മുതലാളിത്ത വ്യവസ്ഥക്കപ്പുറത്തേക്ക് പോകാനുള്ള ആഗ്രഹത്തെ സൃഷ്ടിക്കില്ല. അത് മുതലാളിത്തത്തിനു മുമ്പുള്ള ആദർശവൽക്കരിക്ക പ്പെട്ട സാമൂഹികാവസ്ഥയോടുള്ള അടുപ്പത്തേയാണ് സൂചിപ്പിക്കുന്നത്. അതുകൊണ്ട്, അത് പ്രതിലോമകരമായ ഒരു സാമൂഹിക വീക്ഷണത്തിന്റെ അടയാളമാണ്. പാശ്ചാത്യ ആദ്ധ്യാത്മികവാദത്തിൽ നിന്ന് വ്യത്യസ്തമല്ല ഇന്ത്യൻ ആദ്ധ്യാത്മികത. ഒരു തത്വശാസ്തത്തിന്റെ ഗുണത്തെ വിലയിരുത്തേണ്ടത് അതിന്റെ ചരിത്രപരമായ പങ്കിന്റെയും സാമൂഹിക താല്പര്യത്തിന്റെയും അടിസ്ഥാനത്തിലായിരിക്കണം. അതിന്റെ വക്താക്കളുടെ ആത്മാർത്ഥതയും മറ്റും ഇക്കാര്യത്തിൽ ഒട്ടും പ്രസക്തമല്ല.

എങ്കിലും ഇന്ത്യൻ തത്വശാസ്ത്രം പാശ്ചാത്യ ആശയവാദത്തിൽ നിന്ന് വ്യത്യസ്തമാണെന്ന് ഇന്ത്യയുടെ 'ലോകദൗത്യ'ത്തിന്റെ ഉദ്ബോധക ന്മാർ യാതൊരടിസ്ഥാനവുമില്ലാതെ ഉറപ്പിച്ചുപറയുന്നു. ആശയവാദതത്വ ശാസ്ത്രത്തിന്റെ അടിസ്ഥാനതത്വങ്ങളും അതിന്റെ മധ്യകാലികവും ക്രൈസ്തവ പൂർവ്വവുമായ പശ്ചാത്തലവും അവരുടെ ഈ അവകാശവാദം തികച്ചും അടിസ്ഥാനരഹിതമാണെന്ന് തെളിയിക്കുന്നു. ഇന്ത്യൻ ചിന്തയുടെ വൈകാരികതലത്തിന് ക്രൈസ്തവ മിസ്റ്റിസിസവുമായി വളരെയധികം സാമ്യമുണ്ട്; ഒരുപക്ഷെ, ക്രൈസ്തവ മിസ്റ്റിസിസം അതിനെ അതിശയിച്ചുവെന്നും വരാം. ധൈഷണികമായി അതിന് പൗരാണികമോ ആധുനികമോ ആയ പാശ്ചാത്യ ആശയവാദത്തെക്കാൾ മേന്മയൊന്നും അവകാശപ്പെടാനാവില്ല. അതീന്ദ്രിയഭാവനകളുടെ കാര്യത്തിൽ പാശ്ചാത്യമനസ്സും സമ്പന്നം തന്നെയാണ്. ഏഥൻസിലെ മഹാജ്ഞാനി, അലക്സാൺഡ്രിയയിലെ പ്രവാചകന്മാർ, ആദ്യകാല ക്രൈസ്തവ വിശുദ്ധന്മാർ, മധ്യയുഗത്തിലെ സന്യാസിമാർ-ഇവരുടെ ചരിത്രം ഏതൊരു

മത്സരത്തെയും അഭിമാനത്തോടെ അഭിമുഖീകരിക്കാൻ കഴിയുന്ന രേഖയാണ്. ധാർമ്മിക സിദ്ധാന്തങ്ങളുടെ കാര്യത്തിലാവട്ടെ, യഹൂദമതത്തിന്റെയും സോക്രട്ടീസിന്റെയും, സ്റ്റോയിക്കുകളുടെയും പാരമ്പര്യങ്ങളുടെ ശക്തമായ അടിത്തറയിലാണ് ക്രിസ്തുമതം നിലകൊള്ളുന്നത്. ആധുനിക പാശ്ചാത്യലോകം ആ ഉൽകൃഷ്ട തത്വങ്ങൾക്കനുസരിച്ച് ജീവിക്കുന്നില്ല എന്നു കുറ്റപ്പെടുത്തണമോ ? അതുപോലൊരു ആരോപണത്തിൽ നിന്ന് ഇന്ത്യയ്ക്ക് ആത്മാർത്ഥമായി രക്ഷപ്പെടാനാവുമോ ? പൊതുവെ, ഇന്ത്യൻ ജനത ധാർമ്മികമായി വളരെ കുറച്ചുമാത്രം ദുഷിച്ചവരും, വൈകാരികമായി കൂടുതൽ ശുദ്ധരും, ആദർശപരമായി ലൗകിക കാര്യങ്ങളിൽ കുറച്ചുമാത്രം തല്പരരും ആണെന്നാണ് അവകാശപ്പെടുന്നത്. പാശ്ചാത്യസമൂഹത്തിലെ ജനങ്ങളെ അപേക്ഷിച്ച് ഇന്ത്യക്കാർ ആത്മീയമായി വളരെ ഉയർന്നവരാണ് എന്നു ചുരുക്കം. ഈ അവകാശവാദത്തിന്റെ അടിസ്ഥാനം യാഥാർത്ഥ്യത്തോടുള്ള നെറികെട്ട അവഗണനയല്ലാതെ മറ്റൊന്നുമല്ല.

ഇന്ത്യൻ തത്വശാസ്ത്രത്തിന്റെ ആത്മീയമേന്മയെ സമർത്ഥിക്കുന്നതിനുവേണ്ടി മുന്നോട്ടുവെച്ച വാദത്തെ ആദ്യം പരിശോധിക്കാം. അതിനുശേഷം അതിന്റെ സാമൂഹികതാൽപര്യത്തെ വിശകലനം ചെയ്യാം. അതിന്റെ സാമൂഹിക താല്പര്യം അതിന്റെ ചരിത്രപശ്ചാത്തലത്തെ വെളിപ്പെടുത്തും. അങ്ങനെ ഇന്ത്യൻ സംസ്കാരത്തെ ശരിയായി വിലയിരുത്താനും, മനുഷ്യപുരോഗതിയുടെ ചരിത്രത്തിൽ ഒരു പിന്നോട്ടുപോക്ക് സാദ്ധ്യമാണെന്ന് സാങ്കല്പികമായി അംഗീകരിച്ച്, ആധുനിക പാശ്ചാത്യ സംസ്കാരത്തിന് മെച്ചപ്പെട്ട ഒരു ബദൽ ആകാൻ ഇന്ത്യൻ സംസ്കാരത്തിന് കഴിയുമോ എന്നു തിട്ടപ്പെടുത്താനും സാധിക്കും.

ഇന്ത്യൻ തത്വശാസ്ത്രം പാശ്ചാത്യ ആശയവാദത്തിൽ നിന്ന് വ്യത്യസ്തമാണ് എന്ന അവകാശവാദത്തിന്റെ ആരംഭം ദിവ്യ വെളിപാടിനെക്കുറിച്ചുള്ള സിദ്ധാന്തത്തിൽ (Doctrine of revelation) കണ്ടെത്താനാവും. എന്നാൽ ഈ അവകാശവാദത്തിന്റെ ആധുനികവക്താക്കൾ തങ്ങളുടെ വാദത്തിന്റെ കാതലായ വശത്തെത്തന്നെ മുറുകെ പിടിക്കാൻ വൈമുഖ്യം കാണിക്കുന്നു. അല്ലാത്തപക്ഷം, അവർക്ക് തങ്ങളുടെ ശാസ്ത്രീയനാട്യങ്ങളെയെല്ലാം ഉപേക്ഷിച്ച് ശുദ്ധമായ വിശ്വാസത്തിന്റെ സംരക്ഷകരായി പരസ്യമായി രംഗത്തുവരേണ്ടിവരും. ഇങ്ങനെ മാത്രമേ, ഇന്ത്യൻ തത്വശാസ്ത്രം പാശ്ചാത്യ ആശയവാദത്തിൽ നിന്ന് വ്യത്യസ്തമാണെന്നു തെളിയിക്കാനാവൂ. യാഥാസ്ഥിതിക ഇന്ത്യൻ തത്വശാസ്ത്രം പ്രഥമവും പ്രധാനവുമായി മിസ്റ്റിക് ദൈവശാസ്ത്ര സമ്പ്രദായമാണ്. ഇന്ത്യൻ തത്വശാസ്ത്രവും ആധുനിക ആശയവാദവും തമ്മിലുള്ള വ്യത്യാസം ആധുനിക ആശയവാദവും നവപ്ലേറ്റോണിക് മിസ്റ്റിസിസവും തമ്മിലുള്ള വ്യത്യാസത്തിനു സമാനമാണ്. എന്നാൽ ഈ വ്യത്യാസത്തെ ചരിത്രപരമായ ആനുപൂർവ്യത്തിന്റെ (Historical Sequence) യാഥാർത്ഥ്യത്തിലേക്ക് വിന്യസിക്കുന്നത് ഇന്ത്യയുടെ ആത്മീയ സന്ദേശത്തെക്കുറിച്ചുള്ള മിഥ്യാധാരണയെ തകർക്കും; കാരണം, അപ്പോൾ ആ സന്ദേശത്തിന്

മൗലികത അവകാശപ്പെടാനാവില്ല. അതായത് അത് ഇന്ത്യയുടെ വിശിഷ്ട പ്രതിഭയുടെ (Special Genius) സൃഷ്ടിയാണെന്ന് അവകാശപ്പെടാനാവില്ല. അതുകൊണ്ട്, ഈ അവകാശവാദത്തിന്റെ പൊള്ളത്തരം വെളിവാകാതിരിക്കാൻ ഉതകുന്ന വാചകക്കസർത്തിൽ ചരിത്രസത്യത്തെ ശ്രദ്ധാപൂർവ്വം ഒളിപ്പിക്കുന്നു.

പാശ്ചാത്യ ആശയവാദം ബുദ്ധിയിൽ അധിഷ്ഠിതമായ ചിന്താസമ്പ്രദായം മാത്രമാണ്; അതേസമയം ഇന്ത്യൻ തത്വശാസ്ത്രമാകട്ടെ, ശുദ്ധമായ അനുഭവത്തിൽ അധിഷ്ഠിതവും–ഇങ്ങനെയാണ് വാദിക്കപ്പെടുന്നത്. ഈ വാദം "എന്താണ് അനുഭവം ?" എന്ന ചോദ്യത്തിന് ഉത്തരം നൽകണം. അതിഭൗതികമായ അഭ്യൂഹങ്ങളിൽ (Metaphysical Specculations) നിന്നു വ്യത്യസ്തമായി പാശ്ചാത്യ ആശയവാദവും അനുഭവത്തിൽ നിന്നാണ് ആരംഭിക്കുന്നത് എന്ന കാര്യം ശ്രദ്ധിക്കണം. അറിവിന്റെ ഉറവിടം അനുഭവം മാത്രമാണെന്ന് അതു കരുതുന്നു. എന്നാൽ ഇന്ത്യൻ തത്വശാസ്ത്രത്തിൽ 'അനുഭവം' എന്നത് ഒരു സംജ്ഞാനപ്രക്രിയ (Act of Cognition) അല്ല; അത് ഒരു മാനസികപ്രക്രിയയിലൂടെ ഉണ്ടാകുന്നതുമല്ല. എന്നാൽ, അതിന് ബുദ്ധിക്കതീതമായ സിദ്ധിയാകാൻ കഴിയില്ല. അതുകൊണ്ട്, പാശ്ചാത്യവും ഭാരതീയവുമായ തത്വശാസ്ത്രങ്ങൾ തമ്മിലുള്ള വ്യത്യാസം മുമ്പുപറഞ്ഞ പോലെയല്ല; യഥാർത്ഥത്തിൽ, അനുഭവത്തെക്കുറിച്ചുള്ള സങ്കല്പത്തിലാണ്.

അനുഭവത്തിന് വിഷയി (Subject) വിഷയവസ്തു (Object) എന്നിങ്ങനെ രണ്ട് അസ്തിത്വങ്ങൾ അനിവാര്യമാണ്. അഹംബോധം (Ego) ബാഹ്യവസ്തു (Non-Ego) വുമായി ബന്ധപ്പെടുമ്പോൾ അനുഭവം ഉണ്ടാകുന്നു. ഇന്ദ്രിയങ്ങളിലൂടെയാണ് ബാഹ്യവസ്തുവുമായി ബന്ധം പുലർത്തുന്നത്. അനുഭവിക്കപ്പെടേണ്ട വസ്തുവിനെക്കുറിച്ച് അഹംബോധത്തിന് ബോധമുണ്ടാക്കുന്നത് പഞ്ചേന്ദ്രിയങ്ങളാണ്. പഞ്ചേന്ദ്രിയങ്ങളിലൂടെ മാത്രമേ അനുഭവം സാദ്ധ്യമാവുകയുള്ളൂ. അതുകൊണ്ട് ഇന്ദ്രിയസംവേദന (Sensation) ത്തിന്റെ ഫലമാണ് അനുഭവം; സംവേദന പ്രക്രിയയുടെ ആകെത്തുകയാണ് മനസ്സ് അഥവാ ബുദ്ധിശക്തി. അതുകൊണ്ട്, ബൗദ്ധിക പ്രക്രിയയിലൂടെയാണ് അനുഭവം ഉണ്ടാകുന്നത്. ബുദ്ധിക്കതീതമായ പ്രക്രിയയൊന്നുമല്ല അത്.

ഇന്ത്യൻ തത്വശാസ്ത്രത്തിൽ അനുഭവം എന്നത് വ്യത്യസ്തമായ ഒന്നാണ്. അഹംബോധത്തിനു വെളിയിൽ വസ്തുനിഷ്ഠമായി നിലനിൽക്കുന്ന വസ്തുക്കളെക്കുറിച്ച് അറിവുനേടാനുള്ള വഴിയല്ല ഇന്ത്യൻ തത്വശാസ്ത്രത്തിന്റെ അനുഭവം; സംവേദന പ്രക്രിയയിലൂടെ അഹംബോധവുമായി ബന്ധം സ്ഥാപിക്കലുമല്ല. ആധുനിക പാശ്ചാത്യ തത്വശാസ്ത്രത്തിലെ കടുത്ത ആദ്ധ്യാത്മികവാദ ചിന്താസരണികൾ പറയുന്ന "അപരോക്ഷാനുഭവം" (Direct experience) ആണ് അത്. അതായത്, പഞ്ചേന്ദ്രിയങ്ങളുടെ മധ്യവർത്തിത്വമില്ലാതെയും, സാധാരണ സംജ്ഞാന പ്രക്രിയയിലൂടെയല്ലാതെയും *നേരിട്ട്* ഉണ്ടാകുന്ന അനുഭവമാണത്. അതുകൊണ്ട്, അഹംബോധത്തിനു പുറത്ത് വസ്തുനിഷ്ഠമായി നിലനിൽക്കുന്ന എന്തിനെ

യെങ്കിലും കുറിച്ചുള്ള അറിവിനെ ഈ അനുഭവം പ്രതിനിധീകരിക്കുന്നില്ല. അത് അഹംബോധത്തിന്റെ ഒരുതരം ആത്മജ്ഞാനോദയ (Self-illumination) മാണ്. തുറന്നുപറയുന്നതിൽ എതിർപ്പില്ലെങ്കിൽ പറയാം : അത് വെളിപാടാണ്. വെളിപാടും അനുഭവവും തികച്ചും വ്യത്യസ്തങ്ങളാണ്. ഇന്ദ്രിയങ്ങളെന്ന മാധ്യമത്തിലൂടെ അഹംബോധം ബാഹ്യവസ്തുക്കളുമായി ബന്ധം സ്ഥാപിക്കുന്നതിനെ ആശ്രയിച്ചിരിക്കുന്നു അനുഭവം. അതേസമയം, സ്വയം ബാഹ്യപ്രപഞ്ചത്തിൽ നിന്ന് പൂർണ്ണമായും വേറിട്ടുനിൽക്കുമ്പോൾ മാത്രമാണ് അഹംബോധത്തിന് ശാശ്വതസത്യം അഥവാ കേവലജ്ഞാനം വെളിപ്പെടുന്നത്.

തത്വശാസ്ത്രമെന്ന നിലയിൽ ഇന്ത്യൻ തത്വശാസ്ത്രത്തെ പാശ്ചാത്യ ആശയവാദത്തിൽ നിന്ന് വേർതിരിക്കാനാവില്ല. ഇന്ത്യൻ തത്വശാസ്ത്രം വാസ്തവത്തിൽ അനുഭവത്തിൽ അധിഷ്ഠിതമാണെങ്കിൽ അത് ഇന്ദ്രിയഗോചരമായ വസ്തുക്കളുമായി ഇടപെടണം. അറിവിലേക്കുള്ള ഒരേയൊരു വഴി എന്ന നിലയിൽ അനുഭവവും സംവേദന പ്രക്രിയയും തമ്മിൽ വ്യത്യാസമില്ല എന്നത് അംഗീകരിക്കണം; അത് ബുദ്ധിയിലധിഷ്ഠിതമായ വ്യവസ്ഥയായിരിക്കണം : വസ്തുനിഷ്ഠ മായ ചിന്തയുടെ ഒരു വ്യവസ്ഥ. എന്നാൽ യഥാർത്ഥത്തിൽ ഇന്ത്യൻ തത്വശാസ്ത്രം അനുഭവത്തിൽ അധിഷ്ഠിതമല്ല. അത് ജ്ഞാനത്തെ സംജ്ഞാന പ്രക്രിയയിലൂടെ പരിധിക്കപ്പുറത്ത് പ്രതിഷ്ഠിക്കുന്നു. അത് അതീന്ദ്രിയതലത്തിൽ സത്യത്തെ കണ്ടെത്തുന്നു. അങ്ങനെ, തത്വശാസ്ത്രത്തിന്റെ മണ്ഡലത്തെ ഉപേക്ഷിച്ചുകൊണ്ട് ഇന്ത്യൻ തത്വശാസ്ത്രം പാശ്ചാത്യ ആശയവാദത്തിൽ നിന്ന് വ്യത്യസ്തമാണെന്ന് അവകാശപ്പെടുന്നു. ഇന്ത്യൻ തത്വശാസ്ത്രം പ്രകൃത്യാതീത ജ്ഞാനം കൈവശമു ണ്ടെന്ന് അവകാശപ്പെടുമ്പോൾ പാശ്ചാത്യ ആശയവാദം പ്രകൃതിശാസ്ത്ര ത്തിൽ സ്വയം പരിമിതപ്പെടുത്തുന്നു. രണ്ടും തമ്മിലുള്ള വ്യത്യാസം അതാണ്. ഒരു യോഗാത്മക അതിഭൗതികവാദ സമ്പ്രദായവും (A system of mystical metaphysics) തത്വശാസ്ത്രവും തമ്മിലുള്ള വ്യത്യാസം ആയതുകൊണ്ട് അത് ഒരു യഥാർത്ഥ വ്യത്യാസമാണ്. യാഥാസ്ഥിതിക ഇന്ത്യൻ തത്വശാസ്ത്രം അടിസ്ഥാനപരമായി മതപരമായ അഭ്യുഹപദ്ധതിയാണ്. അതേസമയം, പാശ്ചാത്യക്ലാസിക്കൽ ആശയവാദം വിശ്വാസത്തിനെതിരെ യുക്തിയുടെ വെല്ലുവിളിയെന്ന നിലയ്ക്കാണ് രൂപംകൊണ്ടത്.

അപരോക്ഷാനുഭവത്തെക്കുറിച്ചുള്ള സിദ്ധാന്തം വിശ്വാസത്തിന്റെ മറ്റൊരു പേരല്ലാതെ വേറൊന്നുമല്ല. ദൈവത്തിൽ നിന്ന് ദിവ്യപ്രചോദിതരിലേക്ക് വിശ്വാസം മാറ്റപ്പെടും എന്നുമാത്രം. അതീന്ദ്രിയതലത്തിൽ, പരമാനന്ദാവസ്ഥയിൽ, സമാധിയിൽ ഉണ്ടായ ഒരനുഭവം പരീക്ഷണത്തിനു വിധേയമല്ല. പരീക്ഷണത്തിനു വിധേയമല്ലാത്ത സത്യത്തെ ഒന്നുകിൽ ഭാവനയായി കരുതി തള്ളിക്കളയണം; അല്ലെങ്കിൽ തെളിവൊന്നുമില്ലാതെതന്നെ അംഗീകരിക്കണം. ദിവ്യൻ താൻ കണ്ടു എന്ന് അവകാശപ്പെടുന്ന കാര്യം യഥാർത്ഥത്തിൽ അദ്ദേഹം കണ്ടുവോ എന്നു തീരുമാനിക്കാൻ ഒരു

വഴിയുമില്ല. അദ്ദേഹത്തിന്റെ വാക്കിനെ വിശ്വസിക്കണം. അപ്പോൾ സത്യത്തിന്റെ മാനദണ്ഡം അനുഭവമല്ല; മറിച്ച് വിശുദ്ധനോ കപടവേഷധാരിയോ കിറുക്കനോ ആകാനിടയുള്ള ഒരാളുടെ സാക്ഷ്യമാണ്. രോഗഗ്രസ്തമായ വികാരപരതയുള്ള ഒരാളുടെ നിഷ്കപട മായ വിചിത്രഭാവന; അല്ലെങ്കിൽ, അജ്ഞന്റെ മുൻവിധിയെ പ്രതിഫലിപ്പിക്കുന്ന നിഷ്കളങ്കമായ മാനസിക കല്പന; അതല്ലെങ്കിൽ ഒരു നിശ്ചിത ആശയത്തെ ഒഴിയാബാധയായി കൊണ്ടുനടക്കുന്നവരുടെ മായികഭ്രമം; അതുമല്ലെങ്കിൽ കപടവേഷധാരിയുടെ കരുതിക്കൂട്ടിയുള്ള നുണ–ഇവയിലൊന്നിനോ എല്ലാറ്റിനുമോ അപരോക്ഷാനുഭവത്തിലൂടെ ആർജ്ജിച്ച ജ്ഞാനത്തിന്റെ മഹത്വം അവകാശപ്പെടാനാവും; അതീന്ദ്രിയമാർഗത്തിലൂടെ കണ്ടെത്തിയ കേവല സത്യത്തിന്റെ പ്രമാണികത്വം അനർഹമായി കൈക്കലാക്കാനാവും.

താല്പര്യമുള്ള ആർക്കും അപരോക്ഷാനുഭവത്തിന്റെ സത്യാത്മകത പരിശോധിച്ചറിയാനാവുമെന്ന് അപരോക്ഷാനുഭവ സിദ്ധാന്തത്തിൽ വിശ്വസിക്കുന്നവർ പ്രത്യുത്തരം നൽകുമെന്നത് തീർച്ചയാണ്. എന്നാൽ, ആ അനുഭവം നേടാനായില്ലെങ്കിൽ, പരമാനന്ദാവസ്ഥയിൽ എത്തുന്നതിന് അനിവാര്യമായ ആത്മീയോന്നതിയുടെ അഭാവമാണതിനു കാരണമെന്ന് അവർ പറയും. അങ്ങനെ, കള്ളവേഷത്തട്ടിപ്പിന്, അല്ലെങ്കിൽ ആത്മ വഞ്ചനക്ക് ബഹുമാന്യത നൽകുന്നു.ആത്മീയാപകർഷതയെന്ന മാനഹാനിയിൽ നിന്ന് എളുപ്പത്തിൽ രക്ഷപ്പെടാൻ കഴിയുമ്പോൾ, ആരെങ്കിലും താൻ ആത്മീയമായി താഴ്ന്ന നിലയിലാണെന്നു സമ്മതിക്കുമോ ? ദിവ്യനായി വാഴ്ത്തപ്പെടാനുള്ള പ്രലോഭനത്തെ ആർക്കാണ് തടുക്കാനാവുക ? ഈ ബഹുമതിക്കുള്ള കൂടിയ വിലയാകട്ടെ, ഒരു പച്ചനുണയോ അല്പം ആത്മ വഞ്ചനയോ മാത്രം ! വിശുദ്ധ തൊഴിലിൽ ഏർപ്പെടാൻ ആൾത്തിരക്കൊന്നുമില്ല. മനുഷ്യന്റെ സഹജമായ യുക്തിബോധം അതിന്റെ നേട്ടങ്ങൾക്ക് പരിധി കല്പിക്കുന്നതാണതിനു കാരണം. യുക്തിബോധം കുറയുമ്പോൾ ഈ തൊഴിൽ അഭിവൃദ്ധിപ്പെടുന്നു. ആളുകളുടെ അറിവുകേടിന്റെ അളവ് വർദ്ധിക്കുന്നതിനനുസരിച്ച് അപരോക്ഷാഭൂതിയിലും വെളിപാടിലുമുള്ള വിശ്വാസവും വർദ്ധിക്കും.

അപരോക്ഷാനുഭവത്തിന്റെ ഹാനികരമായ വിശേഷതയുണ്ടെങ്കിലും, ഇന്ത്യൻ തത്വശാസ്ത്രത്തിന് പാശ്ചാത്യ ആശയവാദത്തേക്കാൾ ഉൽകൃഷ്ടതയൊന്നും അവകാശപ്പെടാനാവില്ല. തത്വശാസ്ത്രത്തിന്റെ ആ ക്ലാസിക്കൽ സരണിയുടെ പിതാവാണ് പ്ലേറ്റോ. അദ്ദേഹത്തിന്റെ അതിഭൗതികമായ അഭ്യൂഹങ്ങൾ അലക്സാൺഡ്രിയയിലെ യോഗികളുടെ നിർവൃതിയിലേക്ക് നേരിട്ട് കടന്നുചെന്നു. അന്നുമുതൽ, മദ്ധ്യകാലത്തുടനീളം, നിർവൃതി ക്രിസ്തുമതത്തിന്റെ വിശ്വാസപ്രമാണമായിരുന്നു. മദ്ധ്യകാലത്തെ വിശുദ്ധന്മാരെല്ലാവരും അവരുടെ ഉള്ളിൽ ദിവ്യപ്രകാശത്തെ അനുഭവിച്ചു–ദൈവികതയെ നേർക്കുനേർ കണ്ടു. ആധുനിക ആശയവാദം വരട്ടുസിദ്ധാന്ത (Dogma) ത്തെ ഉന്മൂലനം ചെയ്യാനായിട്ടാണ് ആരംഭിച്ചത്; എന്നാൽ ആരംഭകാലത്തെ അത്യുജ്ജ്വലമായ വിജയത്തിനു

ശേഷം, മുന്നിലുള്ള അതിന്റെതന്നെ നിഴലിനെകണ്ട് പേടിച്ചരണ്ട് യുക്തി പരമായ വിശ്വാസത്തിലേക്ക്, ശാസ്ത്രീയമതത്തിലേക്ക് അധഃപതിച്ചു. അത് ആക്ഷേപിക്കാനായാണ് വന്നത്; എന്നാൽ അപേക്ഷിക്കാനായി തങ്ങി. ഇക്കാലത്ത്, ആധുനിക ആശയവാദവും ശുദ്ധമായ അനുഭവത്തെക്കുറി ച്ചുള്ള സിദ്ധാന്തത്തിന് രൂപം നൽകിക്കൊണ്ട്, 'മതാനുഭവ'ത്തിന്റെ വരട്ടുസിദ്ധാന്തത്തെ പുനരുജ്ജീവിപ്പിച്ചിട്ടുണ്ട്.

ആ വഴിക്കുപോകാൻ ആശയവാദം വിധിക്കപ്പെട്ടു. അതിന്റെ തന്നെ പ്രകൃതത്താൽ, മതാനുഭവത്തിന്റെ ജലാശയത്തിൽ അകപ്പെടാൻ ആശയവാദം നിർബന്ധിതമായിരുന്നു. യോഗാത്മക അതിഭൗതികവാദം (Mystical Metaphysics) അതിന്റെ സത്തയിൽ അന്തർലീനമായിരുന്നു. ബോധത്തിനു വെളിയിലുള്ള വസ്തുക്കളുടെ വസ്തുനിഷ്ഠയാഥാർത്ഥ്യ ത്തിന്റെ നിഷേധം, സത്യത്തിന്റെ കേവലമാനദണ്ഡത്തെ അന്വേഷിച്ചുള്ള ആത്മാവലോകനപരമായ അഭ്യൂഹത്തിലേക്ക് നമ്മെ അനിവാര്യമായും എടുത്തെറിയുന്നു. അഭൗതികമായ ആശയത്തിന് വസ്തുനിഷ്ഠമായ അസ്തിത്വ (Objective existence) മുണ്ടെന്ന സിദ്ധാന്തം, അറിയപ്പെടേണ്ട വസ്തുക്കളുടെ പൂർണ്ണചിത്രം നൽകാൻ പഞ്ചേന്ദ്രിയങ്ങൾക്ക് കഴിയില്ലെന്ന നിഗമനത്തിലേക്ക് അനിവാര്യമായും നയിക്കുന്നു. അഭൗതിക സംവർഗ്ഗ ങ്ങൾ (Immaterial categories)ക്ക് ഇന്ദ്രിയങ്ങളുടെ പരിധിക്കകത്ത് വർത്തി ക്കാനാവില്ല. ഇന്ദ്രിയസംവേദനങ്ങളാൽ പോഷിപ്പിക്കപ്പെടുന്നിടത്തോളം മനസ്സിന് അത്തരം അതീന്ദ്രിയ സംവർഗ്ഗങ്ങളെ ഗ്രഹിക്കാനാവില്ല. അതു കൊണ്ട്, അവ അന്തർജ്ഞാന (Intution) ത്തിന്റെ വിഷയങ്ങളാണ്. അങ്ങനെ, വെളിപാടിനെക്കുറിച്ചുള്ള പരിചിത സിദ്ധാന്തത്തിൽ വീണ്ടും നാം തിരിച്ചെത്തുന്നു. ഇക്കാലത്തെ "ശാസ്ത്രീയ" ആശയവാദികൾ സ്വാഭാ വികമായും മതപരമായ പഴഞ്ചൻ സാങ്കേതിക പദങ്ങൾ ഉപയോഗിക്കി ല്ലെന്നുമാത്രം. പഴഞ്ചൻ സിദ്ധാന്തത്തെ ആവിഷ്കരിക്കുന്നതിന് അവർ ശാസ്ത്രീയ പദങ്ങൾ കണ്ടുപിടിക്കുന്നു. എന്തായാലും, അപരോക്ഷാനു ഭൂതിയെക്കുറിച്ചും, കേവലാനുഭവത്തെക്കുറിച്ചും, മതാനുഭവത്തെക്കുറിച്ചു മുള്ള സങ്കല്പങ്ങൾ സമകാലിക പാശ്ചാത്യ ആശയവാദത്തിന് ഒട്ടും അന്യമല്ല. മുതലാളിത്തത്തിന്റെ അധഃപതനഘട്ടത്തിന്റെ പ്രത്യയശാസ്ത്ര മായ സമകാലിക മിസ്റ്റിസിസത്തിന്റെ ഉദയത്തിനു പ്രാരംഭമായി ഇത്തര ത്തിലുള്ള നിഗൂഢമായ അഭ്യൂഹത്തിലേക്ക് ആശയവാദതത്ത്വശാസ്ത്രം സത്യത്തിൽ അധഃപതിച്ചു.

ആധുനിക ദൈവശാസ്ത്രജ്ഞനായ ഒരു സമകാലിക തത്ത്വ ശാസ്ത്ര എഴുത്തുകാരൻ മതാനുഭവത്തിന്റെ സ്വഭാവത്തെയും സാധ്യത യെയും പറ്റി താഴെകൊടുക്കുന്ന നിരീക്ഷണം നടത്തുന്നു: "ദൃഢമായി വിശ്വസിക്കുന്നതിലൂടെ ഭാഗികമായി സാക്ഷാൽകരിക്കപ്പെടാവുന്ന മായിക ദർശനങ്ങളാണ് മതത്തിന്റെ പരമാർത്ഥദർശനങ്ങൾ. മതം, സത്യമാണെന്ന് വിശ്വസിക്കുന്നവയെല്ലാം പൂർണ്ണമായും സത്യമല്ല; സത്യമാകേണ്ടവയാണ്. അതിന്റെ സത്യം സംശയിക്കപ്പെടുന്നില്ലെങ്കിൽ, സത്യമായി മാറാനുമിട

യുണ്ട്." (റെയ്നോൾഡ് നൈബർ, *ധാർമ്മിക മനുഷ്യനും അധാർമ്മിക സമൂഹവും*)

തത്ത്വശാസ്ത്രത്തിന്റെ അടിസ്ഥാനമായി ബുദ്ധിക്കുപകരം മായിക ദർശനത്തെ പ്രതിഷ്ഠിക്കുന്നത് ഇന്ത്യയുടെ മാത്രം പ്രത്യേകതയല്ല. അതുകൊണ്ട്, അതിനെ ഇന്ത്യൻ തത്ത്വശാസ്ത്രത്തിന്റെ ഉൽകൃഷ്ടതയുടെ തെളിവായി കണക്കാക്കാനുമാവില്ല. യൂറോപ്പിന്റെ ചരിത്രത്തിൽ പലപ്പോഴും "ശീലങ്ങളും പാരമ്പര്യങ്ങളും" ബുദ്ധിയെ അമർത്തിയിരുന്നുവെന്ന് ചൂണ്ടിക്കാണിച്ചുകൊണ്ട് നമ്മുടെ കാലത്തെ പാശ്ചാത്യതത്ത്വചിന്തകരിൽ പ്രമുഖനായ ഒരാൾ എഴുതുന്നു.: "തീവ്രവികാരങ്ങളാൽ സൃഷ്ടിക്കപ്പെട്ട, പ്രചുരമായ മായികഭ്രമങ്ങൾ പ്രതിസന്ധിഘട്ടങ്ങളിൽ ഒരു പങ്കുവഹിച്ചിട്ടുണ്ട്: അവയുമായി താരതമ്യപ്പെടുത്തുമ്പോൾ ബുദ്ധിയുടെ സ്വാധീനം നിസ്സാരമാണ്." (ജോൺ ഡ്യൂയി, Intelligence and power).

ബുദ്ധിയുടെ പരിധിക്കപ്പുറത്തുള്ള അവ്യയസത്യങ്ങളെ (Immutable truths) തേടുകയെന്ന പാഴ്ശ്രമം നടത്തുന്ന ഇന്ത്യൻ തത്ത്വശാസ്ത്രം ഭൂതകാലത്തെ അത്തരം പ്രതിസന്ധിഘട്ടങ്ങളുടെ ഉൽപന്നമാക്കിയിരുന്നു. ആധുനിക മുതലാളിത്ത നാഗരികതയുടെ പ്രതിസന്ധിമൂലം അത്തരമൊരു ആത്മപരിശോധനാവസ്ഥയിലേയ്ക്ക് സമകാലിക പാശ്ചാത്യ ആശയവാദം അധഃപതിച്ചിട്ടുണ്ട്. രണ്ടിലും, ഇളക്കംതട്ടിയ നിക്ഷിപ്തതാൽപര്യങ്ങളെ പുനഃപ്രതിഷ്ഠിക്കുന്നതിനുവേണ്ടി ബുദ്ധിശക്തിയുടെ സ്ഥാനത്ത് വികാരത്തെയും പാരമ്പര്യത്തേയും മായികഭ്രമത്തെയും പുനഃസ്ഥാപിക്കുന്നു. "പരീക്ഷണാത്മക ശാസ്ത്രങ്ങളുടെ സഹായത്തോടെ പ്രകൃതിയെ കീഴടക്കാനുള്ള മനോഭാവ" ത്തിനുവേണ്ടി വാദിച്ചുകൊണ്ട് ഡ്യൂയി പറയുന്നു: "ഇതിനു പകരമാകട്ടെ, ചോദ്യം ചെയ്യപ്പെടാത്ത ആചാരത്തിന്റെയും പാരമ്പര്യത്തിന്റെയും ഭാരത്താൽ ദൃഢീകരിക്കപ്പെട്ട വരട്ടുതത്ത്വവാദമാണ്; വർഗ്ഗതാൽപര്യത്തിന്റെ പ്രച്ഛന്നമോ പ്രകടമോ ആയ പ്രവർത്തനവും, നിഷ്ഠൂരശക്തിയിലും ഹിംസയിലുമുള്ള ആശ്രിതത്വവുമാണ്."

പാശ്ചാത്യ ആശയവാദം ആരംഭകാലത്ത് ബുദ്ധിക്കും യുക്തിക്കും പ്രാധാന്യം നൽകിയിരുന്നു. ഇതാണ് ഭാരതീയവും പാശ്ചാത്യവുമായ മതാത്മക അതിഭൗതിക അഭ്യൂഹങ്ങളിൽ നിന്ന് അതിനെ വ്യതിരിക്തമാക്കിയിരുന്നത്. പാശ്ചാത്യ ആശയവാദത്തിൽ നിന്ന് ബുദ്ധിയെയും യുക്തിയെയും അപഹരിക്കുമ്പോൾ, അത് ഡ്യൂയി സൂചിപ്പിച്ച വരട്ടുതത്ത്വവാദമായി മാറുന്നു. വെളിപാടുസിദ്ധാന്തത്തെ നിഷേധിച്ചപ്പോഴും, യുക്തിയുടെയും ബുദ്ധിയുടെയും ആയുധങ്ങൾ കൊണ്ട് വിശ്വാസത്തോട് പൊരുതിയപ്പോഴുമാണ് പാശ്ചാത്യ ആശയവാദം ഇന്ത്യൻ തത്ത്വശാസ്ത്രത്തിൽ നിന്ന് വ്യത്യസ്തമായിരുന്നത്.

പാശ്ചാത്യതത്ത്വശാസ്ത്രം തികച്ചും തത്ത്വശാസ്ത്രപരമായ മണ്ഡലത്തിൽ നിലകൊണ്ടിടത്തോളം, ഇന്ത്യയിലെ മിസ്റ്റിക് ദൈവശാസ്ത്രവുമായി അത് ചില കാര്യങ്ങളിൽ വ്യത്യസ്തമായിരുന്നു. എങ്കിലും, അടുത്ത കാലത്തായി അതിന്റെ തന്നെ മിസ്റ്റിക്–അതിഭൗതിക വാദപരമായ

വ്യതിയാനങ്ങൾ മൂലം ആ വ്യത്യാസം അപ്രത്യക്ഷമായിട്ടുണ്ട്. അനന്തര ഫലമായി, പാശ്ചാത്യനാടുകൾ അവയുടെ ക്രൈസ്തവ ധാർമ്മികത യുടെയും മിസ്റ്റിസിസത്തിന്റെയും പാരമ്പര്യങ്ങളിൽത്തന്നെ ആത്മീയ സന്ദേശം കണ്ടെത്തിയിട്ടുള്ളതുകൊണ്ട് ഇന്ത്യയുടെ ആത്മീയ സന്ദേശം അധികപ്പറ്റാണ്. ഇന്ത്യയുടെ സന്ദേശം എന്താണെന്ന് കൃത്യമായി കണ്ടെത്താനും വളരെ പ്രയാസമാണ്. ഇന്ത്യൻ തത്ത്വശാസ്ത്രം പലതര ത്തിലുള്ള, പരസ്പരവിരുദ്ധമായ ഒരുകൂട്ടം അഭ്യൂഹങ്ങളുടെ സമാഹാര മായതുകൊണ്ടാണ് ഈ ബുദ്ധിമുട്ട്. ഇന്ത്യൻ തത്ത്വശാസ്ത്രത്തിന്റെ വ്യത്യസ്തസരണികളുടെ ആധുനികവ്യാഖ്യാതാക്കൾ ഇന്ത്യൻ സാംസ്കാര ത്തിന്റെ തത്ത്വങ്ങളെ വ്യത്യസ്തരീതികളിലാണ് പ്രതിപാദിക്കുന്നത്. അവരവരുടെ കാഴ്ചപ്പാടനുസരിച്ച്, മതത്തിലും വൈകാരിക മൂല്യങ്ങളിലും ക്രിയാത്മകചിന്തയിലും ധാർമ്മിക മാനദണ്ഡങ്ങളിലും മറ്റും ഊന്നൽ നൽകപ്പെടുന്നു. ചരിത്രപരമായ പരിപ്രേക്ഷ്യത്തിൽ ഇന്ത്യൻ സംസ്കാര ത്തിന്റെ വികാസത്തെ വീക്ഷിക്കുന്നതിൽ വ്യാഖ്യാതാക്കൾക്കുണ്ടായ പരാജയമാണ് ഈ ആശയക്കുഴപ്പത്തിനു കാരണം. മാനവസംസ്കാര ത്തിന്റെ പരകോടിയായി ഇന്ത്യൻ സംസ്കാരത്തെ വാഴ്ത്തുന്നവരും, അതിനെ ലോകത്തിനുമേൽ അടിച്ചേൽപ്പിക്കാൻ ഉദ്ദേശിക്കുന്നവരും വിരോധാഭാസമെന്നു പറയട്ടെ, ഇന്ത്യൻ സംസ്കാരത്തെ ശരിയായി വിലയിരുത്തി അതിന്റെ രചനാത്മക ഫലങ്ങളെ കണ്ടെത്തുന്നതിന് കഴിവറ്റവരാണ്.

എങ്കിലും, ഹിന്ദുസംസ്കാരത്തിന്റെ അടിസ്ഥാനതത്ത്വങ്ങളുടെ മൂർത്തീകരണമായി പൊതുവെ സനാതനധർമ്മത്തെ അംഗീകരിക്കുന്നു. സനാതനധർമ്മം, ആ പേരു സൂചിപ്പിക്കുന്നതുപോലെ, ശാശ്വതമായ സാധുത അവകാശപ്പെടുന്ന, മതപരിവേഷമുള്ള ഒരുകൂട്ടം സാമൂഹിക അനുശാസനങ്ങളാണ്. ഭൂതകാലത്ത് മാത്രമല്ല അത് ഗുണകരമായിരുന്നത്; ഇക്കാലത്ത് അനുഷ്ഠിച്ചിരുന്നുവെങ്കിൽ അത്രതന്നെ ഗുണം ഉണ്ടാകു മായിരുന്നു. ഭാവിയിലേക്കുള്ള ഒറ്റമൂലിയും അത് വാഗ്ദാനം ചെയ്യുന്നു. സനാതനധർമ്മത്തിൽ വെളിപ്പെട്ട ശാശ്വത സത്യത്തിന്റെ പാതയിൽ നിന്ന് വ്യതിചലിച്ചതാണ് ഇന്ത്യയുടെ ഇന്നത്തെ അവസ്ഥയ്ക്ക് കാരണമെന്ന് വാദിക്കപ്പെടുന്നു. ആ പാതയിലേയ്ക്കുള്ള മടങ്ങിപ്പോക്ക് ഇന്ത്യയെ സുവർണ്ണയുഗത്തിലേയ്ക്ക് തിരിച്ചെത്തിക്കും; ഭൗതികവാദത്താൽ യാതന അനുഭവിക്കുന്ന ലോകത്തിന് മാതൃകയാകുകയും ചെയ്യും.

എന്തുകൊണ്ട് ഇന്ത്യ സ്വന്തം ഭാഗധേയത്തിൽ നിന്ന് സ്വയം വ്യതിചലിച്ചു എന്നത് ഇത് വിശദീകരിക്കുന്നില്ല. ഇന്ത്യയെ ശരിയായ പാതയിൽത്തന്നെ നിലനിർത്തുന്നതിൽ ഇന്ത്യയുടെ "ആത്മീയ പ്രതിഭ" എന്തുകൊണ്ട് പരാജയപ്പെട്ടു? അപ്പോൾ, ആ ആദർശം തന്നെയും ഒരു പ്രഹേളികയാണ്. മതമായിട്ടും, വിശ്വാസമായിട്ടും, തത്ത്വശാസ്ത്രസമ്പ്രദായ മായിട്ടും, ധാർമ്മികനിയമങ്ങളായിട്ടും അത് പലതരത്തിൽ വ്യാഖ്യാനിക്ക പ്പെടുന്നു. അത് ഭൂതകാലത്ത് എന്തായിരുന്നാലും, വർത്തമാനകാല പ്രകടന

ത്തിന്റെ അടിസ്ഥാനത്തിൽ അതിനെ വിലയിരുത്തണം. ലോകത്തിലെ സകലകഷ്ടപ്പാടുകൾക്കും ക്ലേശങ്ങൾക്കുമുള്ള ശമനൗഷധമെന്ന നിലയിൽ സ്വയം അവതരിപ്പിക്കുന്ന അതിനെ ആ നിലയിൽത്തന്നെ വിശകലനം ചെയ്യണം.

ലോകമോക്ഷത്തിനായി നിർദ്ദേശിക്കപ്പെട്ട ധർമ്മസംസ്കാരത്തിന്റെ മുഖ്യതത്ത്വം "ആത്മനിയന്ത്രണമാണ്. കൂടെകൂടെ ആവർത്തിക്കപ്പെടുന്ന ആത്മനിയന്ത്രണത്തിന്റെ യഥാർത്ഥ അർത്ഥത്തെക്കുറിച്ച്, ഭാഗ്യവശാൽ, നമുക്ക് സന്ദേഹത്തിനിടനൽകുന്നില്ല. "ഓരോ പുരുഷനും സ്ത്രീയും അവരവരുടെ ജന്മത്തിനും പരിതസ്ഥിതിയ്ക്കുമനുസരിച്ച് എങ്ങനെ സ്വധർമ്മം അഥവാ ആത്മനിയന്ത്രണം അനുഷ്ഠിക്കണമെന്ന് സനാതനധർമ്മം പഠിപ്പിക്കുന്നു." അതുകൊണ്ട്, ഓരോരുത്തരെയും തന്റെ വിധിയോട് പൊരുത്തപ്പെടാൻ പഠിപ്പിക്കുന്നതിലുള്ള വിജയത്തിലാണ് ഇന്ത്യൻ സംസ്കാരത്തിന്റെ ആത്മീയപ്രതിഭ അടങ്ങിയിരിക്കുന്നത്. ഓരോരുത്തരുടെയും സമൂഹത്തിലുള്ള സ്ഥാനം എക്കാലത്തേക്കുമായി നിശ്ചയിക്കപ്പെടുന്നു. സാമൂഹികാടിമത്തത്തിന്റെ സ്ഥാപിത സമ്പ്രദായത്തോടുള്ള സ്വയം കീഴടങ്ങലാണ് "ആത്മനിയന്ത്രണം" എന്നതുകൊണ്ട് അർത്ഥമാക്കുന്നത്. ആത്മനിയന്ത്രണമെന്ന ശുദ്ധനന്മയുടെ അനുഷ്ഠാനത്തിലൂടെ രൂപംകൊണ്ട "ഉൽകൃഷ്ട പ്രകൃതി" അടിമമനോഭാവമാണ്. സാമാന്യ ജനങ്ങളുടെ മുന്നിൽ വെയ്ക്കപ്പെട്ട ഇന്ത്യൻ സംസ്കാരത്തിന്റെ ആദർശമാണത്. അടിമമനോഭാവത്തിന്റെയും, ബൗദ്ധിക ജഢത്വത്തിന്റെയും, ധർമ്മികമരണത്തിന്റെയും, ജൈവലക്ഷണമില്ലായ്മയുടെയും ഈ ആദർശം ഭരണവർഗ്ഗം കൽപിച്ച കടമയുടെ ആത്മാർത്ഥമായ നടപ്പാക്കലിനെ പ്രതീക്ഷിക്കുന്നു–"ദൈവികാനന്ദ" ത്തിലേയ്ക്കുള്ള വഴി അതാണ്. ജീവിതശൂന്യതയ്ക്ക് ആശ്വാസമായി അടിമ തന്റെ ആത്മവത്തയിൽത്തന്നെ "ദൈവികാനന്ദം" കണ്ടെത്തണം. അടിമത്തത്തെ ഉപേക്ഷിച്ച് യജമാനന്റെ സ്ഥാനമാനങ്ങളിലേക്ക് കടന്നുകയറണമെന്ന ചിന്തയ്ക്ക് ഇടം കൊടുക്കാത്ത തരത്തിൽ അടിമയെ അകറ്റിനിർത്തി അജ്ഞതയുടെ ആനന്ദത്തിൽ തളയ്ക്കുക ഇതാണ് – "ജീവികളുടെയെല്ലാം ഹൃദയത്തിന്റെ അടിത്തട്ടിൽ വർത്തിക്കുന്ന ദൈവികത്വ"ത്തിന്റെ ധർമ്മം.

ഇന്ദ്രീയസുഖം എന്നത് തീർച്ചയായും ഒരു വിലക്കാണ്. സിനിമയും സിഗരറ്റും പോലുള്ള തുച്ഛസംഗതികൾ മാത്രമല്ല ധാർമ്മികനിഷ്ഠയെ അലോസരപ്പെടുത്തുന്നത്; ജനഭരണവും "പരമാനന്ദ" സാക്ഷാത്കാരത്തിന് ദോഷകരമാണ് ! ജീവിതത്തിന്റെ ഭൗതിക ആവശ്യങ്ങളെ കഴിയുന്നത്ര കുറയ്ക്കുകയാണ് ധാർമ്മിക ജീവിതക്രമത്തിന്റെ ലക്ഷ്യം. വളർച്ചമുരടിച്ച സമൂഹത്തിന്റെ ധാർമ്മിക ദർശനമാണിത്. ജീവിതത്തിന്റെ എല്ലാ ചോദനകളെയും സമൂഹത്തിന്റെ ഈ മുരടിപ്പ് നശിപ്പിക്കുന്നു. നിശ്ചല സമൂഹത്തിൽ സമ്പത്ത് ക്രമാനുഗതമായി വമ്പിച്ച തോതിൽ ഉൽപ്പാദിപ്പിക്കപ്പെടുന്നില്ല. ഉപഭോഗം കഴിയുന്നത്ര ചുരുക്കുന്നില്ലെങ്കിൽ, മിച്ചസമ്പത്ത് വളരെ കുറയും. ഇത് ഭരണവർഗ്ഗങ്ങളുടെ – ഇത്തരം സാഹചര്യങ്ങളിൽ പൗരോഹി

ത്യത്തിന്റെയും ഫ്യൂഡൽ പ്രഭുത്വത്തിന്റെയും ഒരു സഖ്യമായിരിക്കും ഭരണവർഗ്ഗം-വരുമാനത്തെ കുറയ്ക്കുന്നു. ഈ ലൗകിക പശ്ചാത്തലത്തിൽ നിന്നാണ് സനാതനധർമ്മത്തിന്റെ ധാർമ്മിക തത്ത്വങ്ങൾ ഉദയം ചെയ്യുന്നത്. സാമാന്യജനങ്ങളുടെ ആവശ്യങ്ങൾ കുറയുമ്പോൾ ഭരണാധികാരികളുടെ ഭൗതിക സമ്പത്ത് വർദ്ധിക്കുന്നു. അങ്ങനെ അവർക്ക് പ്രതാപത്തോടെയും, സമൃദ്ധിയോടെയും, ആഡംബര ത്തോടേയും വാഴാനാകുന്നു. അവരുടെ പുരോഹിത മിത്രങ്ങളാകട്ടെ, ഉൽകൃഷ്ടജീവിതത്തിലേയ്ക്കുള്ള മാർഗ്ഗമായി ആത്മനിയന്ത്രണത്തേയും മിതഭോജനത്തേയും ലളിതജീവിതത്തേയും ഉപദേശിക്കുന്നു. ഈ ധാർമ്മിക ജീവിതക്രമം തികഞ്ഞ അധാർമ്മികത യാണെന്നതിനു പുറമെ, സമുദായ പുരോഗതിയ്ക്ക് നിർണ്ണായക തടസ്സവു മാണ്. ഉപഭോഗത്തിന്റെ വർദ്ധന ഉൽപ്പാദന ശക്തികളുടെ വികാസത്തിന് ഉത്തേജനം നൽകുന്നു. ആഢംബര പ്രിയരും അമിതവ്യയക്കാരുമായ ഭരണ വർഗ്ഗം എണ്ണത്തിൽ കുറവായതുകൊണ്ട് അവരുടെ ഉപഭോഗശേഷി കുറ വാണ്. അതുകൊണ്ട്, മതപരമായ വിലക്കുകളുടേയും അടിച്ചമർത്തലു കളുടേയും വിപുലമായ സംവിധാനത്തിലൂടെ സാമാന്യജനങ്ങളുടെ പ്രാഥ മികാവശ്യങ്ങളെപ്പോലും നിയന്ത്രിക്കുന്നത് സമൂഹത്തെയാകെ പ്രതിലോമ കരമായി ബാധിക്കും. സാമൂഹിക നിശ്ചലത്വത്തിന്റെ പ്രത്യയശാസ്ത്രമായി രൂപംകൊണ്ട സനാതനധർമ്മം, പ്രത്യേക അവകാശങ്ങളുള്ള ഒരു ന്യൂന പക്ഷത്തിന്റെ താൽപ്പര്യങ്ങൾക്കുവേണ്ടി ഇന്ത്യൻ ജനതയെ സാവധാന ത്തിലുള്ള സാംസ്കാരിക മരണത്തിന് വിധിക്കുകയാണ് ചെയ്തത്.

ഇന്ദ്രിയസുഖത്തെ നിരോധിക്കുന്നതിലൂടെ ധാർമ്മികജീവിതക്രമം അജ്ഞതയെ ഉൽകൃഷ്ട നന്മയുടെ മഹത്വത്തിലേയ്ക്ക് ഉയർത്തുന്നു. അനന്തരഫലമായി, അത് അജ്ഞതയിൽ അഭിവൃദ്ധിപ്പെടുന്ന മുൻവിധിക്ക് ബഹുമതി ചാർത്തിക്കൊടുക്കുന്നു. മുൻവിധി സാംസ്കാരിക പുരോഗതിയെയാകെ ഒഴിച്ചുനിർത്തുന്നു. ഇന്ദ്രിയ സംവേദന (Sense perception) ത്തിലൂടെ നേടിയ അനുഭവമാണ് ജ്ഞാനത്തിലേക്കുള്ള ഒരേയൊരു വഴി; ജ്ഞാനമാണ് സംസ്കാരത്തിന്റെ അടിസ്ഥാനം. ഇന്ദ്രിയാ സ്വാദനനിന്ദ ജ്ഞാനമാർഗ്ഗത്തിലെ തടസ്സമാണ്. അത് മനുഷ്യനെ കിരാതാ വസ്ഥയിൽ ശാശ്വതമായി തളച്ചിടുന്നു. ഒരു ഇന്ദ്രിയസുഖത്തെ മറ്റൊരു ഇന്ദ്രിയസുഖത്തിൽ നിന്നു വേർതിരിക്കുന്നത് അസംബന്ധമാണ്. സിഗരറ്റു വലിയ്ക്കുന്നത് പാപമാണെങ്കിൽ അത്രത്തോളം തന്നെ അധർമ്മമാണ് സംഗീതം ശ്രവിക്കുന്നതും. സ്ത്രീസൗന്ദര്യത്തെ ആസ്വദിക്കുന്നതിൽ നിന്ന് കണ്ണുകളെ വിലക്കുകയാണെങ്കിൽ, റോസാപ്പൂവിനെയും സൂര്യാസ്തമയ ത്തെയും കണ്ട് ആനന്ദിക്കുന്നതും ദേവീദേവന്മാരുടെ മനോഹരരൂപങ്ങളെ ആരാധിക്കുന്നതുപോലും താർക്കികമായി അംഗീകരിക്കാനാവില്ല. സ്വാഭാ വികമായ ലൈംഗികവികാരത്തെ അടിച്ചമർത്തണമെങ്കിൽ, അത്രതന്നെ സ്വാഭാവികമായ വിശപ്പിനെയും ദാഹത്തെയും അടിച്ചമർത്തേണ്ടതല്ലേ ? ഇന്ദ്രിയാസ്വാദനത്തിനുമേലുള്ള അസംബന്ധമായ ഈ വിലക്കിനു ധാർമ്മികമായ ഒരു സാധുതയുമില്ല. ഭരണവർഗ്ഗത്തിന്റെ വഷളൻ ഭൗതിക

താല്പര്യത്തിലാണ് അതിന്റെ വേര്. ഒന്നാമതായി, സാമാന്യജനങ്ങൾ തങ്ങളുടെ അദ്ധ്വാനഫലത്തിന്റെ ചെറിയൊരു ഭാഗം മാത്രം സ്വയം ഉപഭോഗിക്കുകയും ബാക്കിവരുന്ന സിംഹഭാഗം ഇത്തിൾക്കണ്ണി വർഗ്ഗങ്ങൾക്കു ലഭിക്കുകയും ചെയ്യുന്ന തരത്തിൽ അവരെ ശാരീരികമായ നിലനില്പിന്റെ താഴ്ന്ന പടിയിൽത്തന്നെ നിലനിറുത്തുകയെന്നതാണ് അതിന്റെ ലക്ഷ്യം. രണ്ടാമതായി, സാമാന്യജനങ്ങളെ മെച്ചപ്പെട്ട രീതിയിൽ ചൂഷണം ചെയ്യുന്നതിന് അവരെ അജ്ഞതയുടെ ആനന്ദത്തിൽ തളച്ചിടുക.

വ്യക്തിയുടെ സാമൂഹികപദവി ജന്മനാ നിശ്ചയിക്കപ്പെടുന്നുവെന്നതാണ് സനാതനധർമ്മത്തിന്റെ അടിസ്ഥാനതത്ത്വം. അതുകൊണ്ട്, സ്വാഭാവികമായും സനാതനധർമ്മത്തെക്കൊണ്ട് ജനാധിപത്യത്തിന് ഒരുപയോഗവുമില്ല. എന്നാൽ, ഇന്ത്യൻ ജനതയുടെ രാഷ്ട്രീയമായ ഏതൊരു മുന്നേറ്റവും ജനാധിപത്യത്തെ നിഷേധിക്കുന്ന സനാതനധർമ്മത്തിന്റെ അടിസ്ഥാനതത്ത്വങ്ങൾ നിയന്ത്രിക്കണം എന്നു കരുതപ്പെടുന്നു. വ്യക്തികളുടെ സാമൂഹികപദവി ജന്മം കൊണ്ട് മുൻകൂട്ടി നിർണ്ണയിക്കപ്പെടുന്നതുകൊണ്ടും, ദൈവം ഓരോ വർണ്ണത്തിനും കല്പിച്ചുവെന്നു കരുതപ്പെടുന്ന ധർമ്മങ്ങൾ അതതുവർണ്ണത്തിൽപ്പെട്ടവർ അനുഷ്ഠിക്കണമെന്നതുകൊണ്ടും കീഴാളവർഗ്ഗത്തിന്റെ പദവിയിലെന്നപോലെ മേലാളവർഗ്ഗത്തിന്റെ പദവിയിലും മാറ്റം വരുത്താനാവില്ല. അങ്ങനെ, പേരു സൂചിപ്പിക്കുന്നതുപോലെത്തന്നെ പരിവർത്തന വിധേയമല്ലാത്തതും ശാശ്വതസാധുതയുള്ളതുമായ സനാതനധർമ്മത്താൽ അയവില്ലാതെ ഒന്നിച്ചു നിർത്തപ്പെട്ട ശ്രേണീബദ്ധമായ ഒരു സാമൂഹികഘടന നമുക്കുണ്ടായി. തന്റെ യജമാനനെ സേവിക്കുക അടിമയുടെ മതപരമായ കടമയാണ്. അതുപോലെ, അടിമകളെ കൈവശം വെയ്ക്കുകയെന്നത് അടിമയുടമ യുടെ ദൈവികാനുമതിയുള്ള അവകാശമാണ്.

സനാതനധർമ്മത്തിന്റെ ഈ "ആത്മീയ സന്ദേശം" പാശ്ചാത്യ രാഷ്ട്രങ്ങളിലെ സാമാന്യജനങ്ങളിൽ എത്തിക്കാൻ കഴിഞ്ഞിരുന്നുവെങ്കിൽ, തീർച്ചയായും അവിടുത്തെ ഭരണാധികാരികൾ ഇന്ത്യയോടു വളരെ നന്ദി കാണിക്കുമായിരുന്നു. ഏറ്റവും താഴ്ന്ന ജീവിതനിലവാരം സ്വയം സ്വീകരിക്കുന്നതിലൂടെ എത്തുന്ന "സനാതനധർമ്മത്തിന്റെ പരമാനന്ദ"ത്തിന്റെ വിശ്വാസക്രമത്തിലേയ്ക്കുള്ള ജീർണ്ണമുതലാളിത്ത ത്തിന്റെ ഇരകളുടെ മാനസാന്തരത്തേക്കാൾ ഫലപ്രദമായ എന്താണ് ജീർണ്ണമുതലാളിത്തത്തിനു കിട്ടാനുള്ളത് ? എന്നാൽ, തീവ്രാഭിലാഷപൂർണ്ണമായ ഈ ലോകദൗത്യത്തിൽ സനാതനധർമ്മം വിജയിക്കാൻ ഒട്ടും സാദ്ധ്യതയില്ല. കൂടുതൽ അധഃപതനവും, ധർമ്മച്യുതിയും സമ്പൂർണ്ണ നാശവും സംഭവിക്കാതിരിക്കാൻ ഇന്ത്യ ആഗ്രഹിക്കുന്നുവെങ്കിൽ, ആത്മീയമനോഭാവത്തിന്റെ നുകം വലിച്ചെറിയുകതന്നെ വേണം.

•

വിവ : എം. വി. ഹരിദാസൻ

ലേഖനം/സാഹിത്യം

# പൊതുബോധത്തിന്റെ പ്രതിഫലനങ്ങൾ

**വി. വിജയകുമാർ**

എഴുത്തുകാരന്റെ ജീവിതകാലത്തോട് നേരിട്ട് സംവദിക്കാത്ത, അയാൾ കൊള്ളുന്ന വെയിലിന്റെ ചൂടും രുചിക്കുന്ന രസവും രേഖപ്പെടുത്താത്ത കഥകളില്ല. എപ്പോഴും കണ്ടും കൊണ്ടും പോകുന്ന നാമരൂപങ്ങൾ എഴുത്തുകാരൻ അറിയാതെപോലും രചനയിൽ പ്രവേശിക്കുക എന്നത് സ്വാഭാവികം മാത്രം. ദേശ, കാലചരിത്രങ്ങൾ ഇങ്ങനെ കഥാഖ്യാനങ്ങളുടെ ഭാഗമായി മാറുന്നു. എം.ടി.യുടെ നോവലായ 'നാലുകെട്ടി'ൽ അത് എഴുതപ്പെട്ട കാലഘട്ടത്തിന്റെ കേരളചരിത്രം രേഖിതമായിട്ടുണ്ട്. കേരളസമൂഹത്തെ ആവേശിച്ച ആധുനികതയും ഇവിടെ അടിയുറച്ചുനിന്ന പാരമ്പര്യവും തമ്മിലുള്ള സംഘർഷങ്ങളും എം.ടി.യുടെ കൃതിയിൽ എഴുതപ്പെട്ടിരിക്കുന്നു. ഓദ്യോഗിക ലിഖിതചിത്രങ്ങളിൽ നിന്നും ഒഴിവാക്കപ്പെട്ടവരുടെ ജീവിതത്തിലേക്ക് ഈ കൃതി നമ്മെ കൂട്ടിക്കൊണ്ടുപോകുന്നു. ഒരു കേരളീയ പരിപ്രേക്ഷ്യത്തിൽ നിന്നുകൊണ്ട് ഈ നോവലിനെ വായിക്കുകയും ഇതിൽ എഴുതപ്പെട്ടിരിക്കുന്ന കേരളത്തിന്റെ സാമൂഹിക ചരിത്രത്തെ കണ്ടെടുക്കുകയും ചെയ്യുന്നതുപോലെ പ്രധാനമാണ് ഇന്ത്യൻ പരിപ്രേക്ഷ്യത്തിലൂടെ ഇതിനെ സമീപിക്കുകയെന്നതും.

'നാലുകെട്ട്' പ്രസിദ്ധീകരിക്കുന്നത്. 1958ലാണ്. അധികാരക്കൈമാറ്റത്തിനുശേഷം ഒരു ദശാബ്ദം കഴിഞ്ഞിരിക്കുന്നു. ജനാധിപത്യത്തേയും സോഷ്യലിസത്തേയും മതേതരത്വത്തേയുമൊക്കെ കുറിച്ചുള്ള ആദർശ പ്രഖ്യാപനങ്ങൾക്കു ശേഷവും സമൂഹത്തിന്റെ ജനാധിപത്യവൽക്കരണ പ്രക്രിയയെ ത്വരിപ്പിക്കുന്നതിനുള്ള നടപടികൾ സ്വീകരിക്കുന്നതിന് ഇന്ത്യൻ ഭരണവർഗ്ഗങ്ങൾ വിമുഖരായിരുന്നു. അതിന്റെ ആദർശപ്രഖ്യാപനങ്ങളും പ്രവർത്തനങ്ങളും വിപരീതദിശയിലായിരുന്നു. ദേശീയ രാഷ്ട്രരൂപീകരണ പ്രശ്നത്തിൽ ഇന്ത്യൻ ഭരണവർഗ്ഗങ്ങൾ അഭിമുഖീകരിച്ച സന്ദിഗ്ദ്ധതകൾ ഇതിന്റെ ഭാഗമായിരുന്നു. ഈ സന്ദിഗ്ദ്ധതകളെ ബോധപൂർവ്വം അഭിസംബോധന ചെയ്യാൻ അത് കരുത്ത് പ്രകടിപ്പിച്ചിരുന്നില്ല. വിഭജനകാലത്തെ വർഗ്ഗീയകലാപങ്ങളും ഗാന്ധിവധവും രാമജന്മഭൂമി പോലുള്ള വർഗ്ഗീയ പ്രശ്നങ്ങൾ ഉയർത്തിക്കൊണ്ടുവരാനുള്ള ഹിന്ദുത്വശക്തികളുടെ ശ്രമങ്ങളും സൃഷ്ടിച്ചിരുന്ന കലുഷമായ അന്തരീക്ഷം മാഞ്ഞുപോയിരുന്നില്ല. വിഭജനം സൃഷ്ടിച്ച കലുഷിതാവസ്ഥകളെ ആധാരമാക്കി ഇസ്ലാമിനെ പ്രതിക്കൂട്ടിൽ നിർത്തുന്ന പൊതുബോധം വ്യാപകമായിരുന്നു. ഈ പൊതുബോധത്തിൽ പങ്കുചേരുന്നില്ലെന്നതുകൊണ്ടുതന്നെ ഇന്ത്യയിലെ മുസ്ലീങ്ങൾ പൊതുധാരയിൽ നിന്നും ബഹിഷ്കൃതരായിരുന്നു. ഇവർ

പാക്കിസ്ഥാനോടു കൂറുള്ളവരായി കണക്കാക്കപ്പെട്ടു. ഇസ്ലാം ജനവിഭാഗ ങ്ങളുടെ ജീവിതാവസ്ഥയാകട്ടെ, ദലിത്, ആദിവാസി, അധഃസ്ഥിതജന വിഭാഗങ്ങൾക്കൊപ്പം വളരെ നീചമായ സ്ഥിതിയിലായിരുന്നു. ഭരണകൂടാ ധികാരവും ബ്യൂറോക്രസിയും പൂർണ്ണമായും സവർണ്ണരുടേതുമാത്രമായി രുന്നു. മതേതരദേശീയതയെ കുറിച്ചുള്ള ആദർശപ്രഖ്യാപനങ്ങൾ നില നിന്നിരുന്നത് ഇവിടെയാണ്. സമൂഹത്തിന്റെ പൊതുബോധത്തിൽ ഈ സന്ദിഗ്ദ്ധത നിഴലിച്ചിരുന്നു. പൊതുബോധം കീഴ്പ്പെട്ടുനിന്ന ഈ സന്ദി ഗ്ദ്ധതയുടെ ഘടകങ്ങൾ 'നാലുകെട്ട്'ന്റെ പ്രമേയത്തിലുടനീളം വ്യാപിച്ചു നിൽക്കുന്നതു കാണാം. ഇത് എങ്ങനെയെല്ലാമാണ് നോവലിൽ ആവിഷ്കൃ തമാകുന്നതെന്ന് പരിശോധിക്കാനാണ് ഇവിടെ ശ്രമിക്കുന്നത്. സമൂഹ ത്തിന്റെ പൊതുബോധം അധീശവർഗ്ഗത്തിന്റെ നിലപാടുതന്നെയാണെന്ന ആശയമാണ് ഈ വികലനത്തിൽ സ്വീകരിച്ചിരിക്കുന്നത്.

ഹിന്ദു-മുസ്ലീം വൈരത്തെ മറക്കാൻ ശ്രമിക്കുന്ന, സമന്വയത്തിന് ആഗ്രഹിക്കുന്ന ഒരു സമീപനമാണ് നോവലിലുടനീളം നമുക്ക് കാണാൻ കഴിയുന്നത്. എന്നാൽ ഈ സമന്വയശ്രമങ്ങൾ പ്രശ്നീകരണത്തിന് വിധേയമാവുന്നതാണ്. റാഡിക്കൽ ഹ്യൂമനിസ്റ്റുകളും ഭരണവർഗ്ഗങ്ങൾ തന്നെയും ഇത്തരം സമന്വയശ്രമങ്ങളിൽ പങ്കുചേരുന്നുണ്ട്. അവരുടെ ആശയാദർശലോകങ്ങളിൽ എത്രമാത്രം വിഭിന്നതകളുണ്ടെന്ന് പറഞ്ഞാലും വർഗ്ഗപരമായ യോജിപ്പുകളുണ്ടായിരുന്നു. എം.ടിയുടെ നോവലിൽ നിന്നും മുഴങ്ങികേൾക്കുന്ന ഹിന്ദു-മുസ്ലീം സമന്വയത്തിന്റേതായ ദർശനത്തിന് ഇന്ത്യയിലെ റാഡിക്കൽ ഹ്യൂമനിസ്റ്റുകളുടെ നിലപാടുകളുമായിട്ടാണ് ഏറെ ബന്ധമുള്ളതെന്നുപറയാം. ചരിത്രത്തിൽ ഇസ്ലാമിന്റെ പങ്കിനെ കുറിച്ചുപറയുന്ന സന്ദർഭത്തിൽ ഇന്ത്യൻ അവസ്ഥയെ എം.എൻ. റോയി ഇങ്ങനെ വിലയിരുത്തുന്നുണ്ട്. "ഇസ്ലാമികമെന്ന് വിശേഷിപ്പിക്കപ്പെടുന്ന മറ്റ് ഏതു രാജ്യത്തുള്ളതിനേക്കാളും അധികം മുഹമ്മദീയർ ജീവിക്കുന്ന ഒരു രാജ്യമാണ് ഇന്ത്യ. എന്നാൽ നിർഭാഗ്യമെന്നുപറയട്ടെ. ഇന്ത്യയുടെ ജനസംഖ്യയിൽ ഗണ്യമായ സംഖ്യ ഈ വിഭാഗത്തെ ഒരു വിദേശീയ ജനത എന്ന നിലയിലാണ് പൊതുവെ ഇവിടെ പരിഗണിക്കപ്പെട്ടുവരുന്നത്. ദയനീയമായ ഈ അവസ്ഥയ്ക്ക് ചരിത്രപരമായ കാരണങ്ങളുണ്ട്. മുഹമ്മദീയർ ആദ്യമായി ഇന്ത്യയിലേക്ക് വരുന്നത് ആക്രമണകാരികൾ എന്ന നിലയ്ക്കാണ്. അനേക ശതാബ്ദങ്ങളോളം അവർ ഇവിടുത്തെ ഭരണാധികാരികളെ നിരന്തരമായി ആക്രമിച്ചുകൊണ്ടിരുന്നു. അക്രമത്തിൽ വിജയിച്ചവരും തോൽപ്പിക്കപ്പെട്ടവരും എന്ന നിലയിൽ ഇരു വിഭാഗത്തിനും ഇടയിൽ സംഭവിച്ച വിള്ളലുകൾ പിൽക്കാലത്ത് വർദ്ധിച്ചുവന്നു. എന്നാൽ ഭൂതകാലത്തെക്കുറിച്ചുള്ള അസുഖകരമായ ഓർമ്മകൾ വിസ്മരിക്കാനുള്ള കാലമായിരിക്കുന്നു. പ്രത്യേകിച്ചും ദീർഘകാലത്തെ ബ്രിട്ടീഷ് ഭരണം ഹിന്ദുക്കളേയും മുസ്ലീങ്ങളേയും ഒരുപോലെ അടിമകളാക്കിയ പശ്ചാത്തല ത്തിൽ ബ്രിട്ടീഷ് ഭരണത്തിന്റെ ക്രൂരതകൾക്ക് വിധേയരായവരിൽ ഹിന്ദു ക്കളോടൊപ്പമോ അതിലധികമോ വരും മുസ്ലീങ്ങളുടെ എണ്ണം. പൊതു

ശത്രുവിനെതിരായ യോജിച്ച പോരാട്ടത്തിൽ മുൻ വിരോധങ്ങൾ മറന്ന് ഒരു ജനതയെന്ന നിലയിൽ ഹിന്ദുക്കളും മുസ്ലീങ്ങളും യോജിക്കേണ്ടതായിരുന്നു. എന്നാൽ അത് സംഭവിച്ചില്ല. മുസ്ലീം ഭരണാധികാരികളുടെ പൂർവ്വകാല ചെയ്തികൾ ഇന്ത്യാചരിത്രത്തിന്റെ കാലാനുക്രമചരിത്രം എന്ന നിലയിൽ പരിഗണിക്കുകയും ഭൂതകാലത്തെ കുറിച്ചുള്ള വേദനിപ്പിക്കുന്ന ഓർമ്മകൾ മായ്ച്ചുകളയുകയും ചെയ്തുകൊണ്ടുമാത്രമേ ഹിന്ദുക്കൾക്കും മുസ്ലീങ്ങൾക്കും ഐക്യപ്പെടാനും ഒരു പുതിയ ഇന്ത്യൻ ദേശീയതക്കു രൂപം നൽകാനും കഴിയൂ." എം.എൻ.റോയിയുടെ ഈ മാനവികാദർശത്തെ എം.ടി. തന്റെ നോവലിന്റെ ആദർശമായി സ്വീകരിച്ചിരുന്നു. ദേശീയ രാഷ്ട്ര രൂപീകരണത്തിന്റെ ഈ ഘട്ടത്തിൽ ഹിന്ദു–മുസ്ലീം സമവാക്യത്തിന്റെ മുദ്രാവാക്യം ഭരണവർഗ്ഗനേതൃത്വങ്ങളും ഉയർത്തിയിരുന്നതിനാൽ റാഡിക്കൽ ഹ്യൂമനിസ്റ്റുകളുടെ ഈ നിലപാട് ഇന്ത്യയിലെ ഭരണവർഗ്ഗങ്ങളുടെ നിലപാടുമായി കൂട്ടി വായിക്കപ്പെടുകയോ താദാത്മ്യം പ്രാപിക്കുകയോ ചെയ്ത സന്ദർഭങ്ങളുണ്ടായിരുന്നു. അധീശത്വത്തിന്റെ പ്രത്യയശാസ്ത്രം അതിന്റെ സമന്വയശ്രമങ്ങളും ഉള്ളടങ്ങിയിരുന്നു. സ്വാഭാവികമായും, ഈ പ്രത്യയശാസ്ത്രകുരുക്കിൽ നിന്ന് എം.ടി.യുടെ കൃതിയും വിമുക്തി നേടുന്നില്ല.

നോവലിന്റെ തുടക്കം അപ്പുണ്ണിയും സെയ്താലിക്കുട്ടിയും തമ്മിലുള്ള വൈരത്തെക്കുറിച്ചു പറഞ്ഞുകൊണ്ടാണ്. അപ്പുണ്ണി സെയ്താലിക്കുട്ടിയെ കണ്ടിട്ടില്ല. എങ്കിലും, മൂത്താച്ചി പറഞ്ഞ പഴയകഥകളിൽ നിന്നും അയാളെ അപ്പുണ്ണിക്കറിയാം. അവന്റെ അച്ഛൻ കോന്തുണ്ണിനായരെ വിഷം കൊടുത്തുകൊന്നത് സെയ്താലിക്കുട്ടിയാണ്. തന്റെ കൈകളിൽ സെയ്താലിക്കുട്ടിയുടെ കഴുത്ത് കിടന്നു പിടയുന്ന രംഗം അപ്പുണ്ണി മനസ്സിൽ കാണുന്നു. പരസ്പരം മാറിനിൽക്കുന്ന, ഒത്തുചേർക്കാൻ കഴിയാത്ത, ശത്രുക്കളായ ഹിന്ദു–മുസ്ലീം വിരുദ്ധങ്ങളെയാണിവർ പ്രതിനിധീകരിക്കുന്നതെന്ന്, അന്നത്തെ ബാഹ്യയാഥാർത്ഥ്യത്തെ മുൻനിർത്തി വായിക്കാൻ കഴിയും. അമ്പതുകളിലെ കേരളീയ പൊതുബോധത്തിന്റെ ചിത്രണമാണിത്. ഹിന്ദു–മുസ്ലീം വൈരത്തെക്കുറിച്ചുള്ള പൊതുബോധത്തിന്റെ അബോധതലപ്രവർത്തനം എഴുത്തുകാരനിലുണ്ടായിരുന്നുവെന്നു പറയണം. സെയ്താലിക്കുട്ടിയെ അപ്പുണ്ണിയുടെ അച്ഛന്റെ ഘാതകനാക്കുന്ന കഥാംശം സൃഷ്ടിക്കപ്പെട്ടത് അങ്ങനെയാണ്. കോന്തുണ്ണിനായർ എന്ന ഒരു ബന്ധു എം.ടി.ക്കുണ്ടായിരുന്നുവെന്നും അയാളെ ഒരു സെയ്താലിക്കുട്ടി വിഷംകൊടുത്തു കൊല്ലുകയായിരുന്നുവെന്നും ഈ അനുഭവമാണ് നോവലിൽ നേരിട്ട് ആവിഷ്ക്കരിക്കപ്പെട്ടതെന്നും വാദിക്കപ്പെടുന്നുണ്ട്. എഴുത്തുകാരൻ ഇതുപോലെ തന്റെ എല്ലാ അനുഭവങ്ങളേയും സാഹിത്യരചനയുടെ വിഷയമാക്കുന്നില്ല എന്നുമാത്രമേ ഇതിനു മറുപടി പറയേണ്ടതുള്ളൂ.

ഹിന്ദു–മുസ്ലീം വൈരത്തെ ധ്വനിപ്പിച്ചു കൊണ്ടാരംഭിക്കുന്ന നോവൽ പിന്നീട് ഈ ദ്വന്ദ്വങ്ങൾ ഒരുമിച്ച് രംഗത്തുവരുന്ന വ്യത്യസ്ത

കാഴ്ചകളെ അവതരിപ്പിക്കുന്നു. നോവലിന്റെ ആദ്യ അദ്ധ്യായത്തിൽ തന്നെ അപ്പുണ്ണി സെയ്താലിക്കുട്ടിയെ കണ്ടുമുട്ടുന്നുണ്ട്. യൂസുപ്പിന്റെ പീടികയിൽ നിന്നും തനിയെ വീട്ടിലേക്ക് തിരിച്ചുപോകുന്ന അപ്പുവിനോട് വെള്ള ഷർട്ടുകാരൻ സ്നേഹത്തോടെ ചോദിച്ചു. "തന്ന്യാ പോണ്" അന്ന് ഉറങ്ങാൻ കിടക്കുമ്പോൾ അപ്പുണ്ണിക്ക് അകാരണമായ ഭയം തോന്നി. വല്യമ്മമാ ചവിട്ടിപ്പുറത്താക്കിയ അപ്പുണ്ണിയെ സാന്ത്വനിപ്പിക്കുകയും അവന് നായരുടെ പീടികയിൽ നിന്ന് പുട്ടും ചായയും വാങ്ങി നൽകുകയും ചെയ്യുന്നവനായിട്ടാണ് സെയ്താലിക്കുട്ടി നോവലിൽ പിന്നീട് പ്രത്യക്ഷ പ്പെടുന്നത്. തന്റെ കൂടെയുള്ള കുട്ടി കോന്തുണ്ണിനായരുടെ മകനാണെന്ന് സെയ്താലിക്കുട്ടി പറയുമ്പോൾ ചായക്കാരൻ നായർ അത്ഭുതം കൊണ്ട് ഒരുപ്രാവശ്യം കറങ്ങിത്തിരിയുന്നുണ്ട്. സെയതാലിക്കുട്ടി ഈ അത്ഭുതത്തെ കണക്കിലെടുക്കുന്നില്ല. അയാൾ വൈരത്തെ മറന്നു കഴിഞ്ഞവനാണ്. സമാധാനം കാംക്ഷിക്കുന്നവനാണ്. തനിക്ക് സഹായിയാകാൻ ആഗ്രഹി ക്കുന്ന സെയ്താലിക്കുട്ടിയെയാണ് അപ്പുണ്ണി കണ്ടുമുട്ടുന്നത്. പിന്നെ, ശങ്കരൻനായർക്കെതിരെ കത്തിയൂരുന്ന ബാപ്പൂട്ടിയെ തടയുന്നവന്റെ രൂപത്തിൽ സെയ്താലിക്കുട്ടി നോവലിൽ പ്രത്യക്ഷപ്പെടുന്നു. മനസ്സില്ലാ മനസ്സോടെ കൈ പിൻവലിക്കുന്ന ബാപ്പൂട്ടിയുടെ കയ്യിലെ കത്തി വാങ്ങി മടക്കി അയാൾ അവന്റെ അരപ്പട്ടയിൽ തിരുകി കൊടുക്കുന്നു. സെയ്താലി ക്കുട്ടി പറയുന്നു. "വാപ്പൂട്ട്യേ, ഇജ്ജ് കുരുത്തക്കേടു കാണിക്കല്ലേ". അമ്മയോടു ചിണങ്ങി നരിവാളൻ കുന്നിന്റെ ചെരുവിൽ ഒറ്റക്കുകിടക്കുന്ന അപ്പുണ്ണിയെ സാന്ത്വനിപ്പിക്കുകയും അമ്മയെ വ്യസനിപ്പിക്കരുതെന്ന് ഉപദേശിക്കുകയും വടക്കേപ്പാട്ടു തറവാട്ടിൽ പോയി താമസിക്കാൻ നിർദ്ദശിക്കുകയും ചെയ്യുന്നത് സെയ്താലിക്കുട്ടിയാണ്. അപ്പുണ്ണിയുടെ വിഷമസന്ധിയിൽ അയാൾ അവന് വഴികാട്ടിയാകുന്നു. പത്താംക്ലാസു ജയിച്ച് തൊഴിലില്ലാതെ നിന്നു വിഷമിക്കുന്ന അപ്പുണ്ണിയെ "ഒക്കേനും പടച്ചോൻ ഒരു വഴി കണ്ട്ട്ട്ണ്ടാവും" എന്ന് സെയ്താലിക്കുട്ടി സമാധാനിപ്പി ക്കുകയും പിന്നെ, വയനാട്ടിൽ തനിക്കു പരിചയമുള്ള എസ്റ്റേറ്റിൽ അവനു വേണ്ടി ശുപാർശ ചെയ്ത് ജോലി നേടിക്കൊടുക്കുകയും ചെയ്യുന്നു. അപ്പുണ്ണി വിഷമഘട്ടങ്ങളെ അഭിമുഖീകരിക്കുമ്പോഴെല്ലാം അവയെ നേരിടുന്നതിനു കരുത്തു പകരുകയും സഹായിക്കുകയും ചെയ്യുന്ന യാളായി സെയ്താലിക്കുട്ടി നോവലിൽ പ്രത്യക്ഷപ്പെടുന്നു. സെയ്താലി ക്കുട്ടിയുടെ പാതകങ്ങൾ കേട്ടറിഞ്ഞ അപ്പുണ്ണി അനുഭവിച്ചറിയുന്നത് തനിക്ക് താങ്ങും തണലുമായി നിൽക്കുന്ന ഒരാളെയാണ്. ഹിന്ദു–മുസ്ലീം വൈരം കേട്ടു പഴകിയ ഒരു കഥ മാത്രമാണെന്ന്, നിലനിൽക്കുന്ന യാഥാർത്ഥ്യം അതല്ലെന്നാണ് അപ്പുണ്ണി അറിയുന്നത്. എം.ടിയുടെ തലമുറ യിൽപ്പെട്ട എഴുത്തുകാർ ഹിന്ദു– മുസ്ലീം സമന്വയത്തെക്കുറിച്ചുള്ള ഈ പാഠത്തെക്കുറിച്ചു പറയാൻ നിയുക്തരായിരുന്നു. ശരീരം തളർന്ന് പായ യിൽ കിടക്കുന്ന സെയ്താലിക്കുട്ടി അപ്പുണ്ണിയോട് പശ്ചാത്താപവിവശ നായി പറയുന്നു. "കതേല്ല്യായോണ്ട് സെയ്താലിക്കുട്ടി പടച്ചോന്

പൊറുക്കാത്ത ഒരു പണിചെയ്തു. ങ്ങടെ അച്ഛനും ഞാനും ഒരു കിണ്ണത്തീന്ന് ചോറു ബയിച്ചിരുന്നോരാ. ങ്ങക്കറിയൂല്യാ കുട്ട്യേ, അറിഞ്ഞാ..." താൻ എല്ലാം മറന്നിരിക്കുന്നുവെന്ന് മറുപടി പറയുന്ന അപ്പുണ്ണിയും സമന്വയത്തിന്റെ പാതയിൽ എത്തിക്കഴിഞ്ഞവനാണ്. ഹിന്ദു-മുസ്ലീം വൈരത്തെക്കുറിച്ചുള്ള അബോധപാഠവും ഈ പൊതുബോധത്തിന്നെതിരായ സമന്വയത്തിന്റെ പാഠവും ഒരേ കൃതിയിൽ നിന്നും മുഴങ്ങിക്കേൾക്കുന്നത്., എഴുത്തുകാരൻ അഭിമുഖീകരിച്ച സന്ദിഗ്ദ്ധതകളുടെ ലക്ഷണമാണ്.

മുസ്ലീം ജനവിഭാഗങ്ങളുടെ കീഴടങ്ങലിലൂടെ മാത്രമെ സമന്വയം സാദ്ധ്യമാകൂ എന്ന നിലപാടുകൂടി ഭരണനേതൃത്വം വഹിച്ചിരുന്ന സവർണ്ണ ശക്തികൾക്കുണ്ടായിരുന്നുവെന്ന് തീർച്ച ! പാക്കിസ്ഥാൻ രൂപീകരണത്തിന്റെയും മറ്റും പശ്ചാത്തലത്തിൽ ഇത്തരമൊരു കീഴടങ്ങൽ അനിവാര്യമാണെന്ന പ്രതീതി സൃഷ്ടിക്കപ്പെട്ടിരുന്നു. അത് ഒളിഞ്ഞും തെളിഞ്ഞും പ്രകടിപ്പിക്കപ്പെട്ടിരിക്കുന്നു. സമന്വയത്തെക്കുറിച്ചുള്ള അധീശത്വത്തിന്റെ ഇത്തരം നിലപാടുകൾ കൂടി എം.ടിയുടെ രചനയിൽ ഉൾച്ചേർന്നിട്ടുണ്ട്. പഴയ വൈരം മറക്കാൻ അപ്പുണ്ണി പ്രകടിപ്പിക്കുന്ന സന്നദ്ധത ഉദാരതയായി വിലയിരുത്തപ്പെടുമെങ്കിൽ സെയ്താലിക്കുട്ടിയുടെ പശ്ചാത്താപത്തിലും അയാളുടെ ഉയർന്ന മനുഷ്യത്വത്തിലും കീഴടങ്ങലിന്റെ ലാഞ്ഛനകളുണ്ട്. സവർണ്ണലോബികളുടെ പ്രത്യയശാസ്ത്രം മുസ്ലീം ജനവിഭാഗങ്ങളിൽ അപകർഷത സൃഷ്ടിക്കാൻ കഴിയുന്നിടത്തോളം ശക്തമായിരുന്നു. അധികാരകൈമാറ്റത്തിനുശേഷം ഇന്ത്യൻ ദേശത്തോട് കൂറുള്ളവരാണെന്നും സാമുദായിക മൈത്രിക്കുവേണ്ടി പരിശ്രമിക്കുന്നവരാണെന്നും മറ്റുള്ളവരെ ബോദ്ധ്യപ്പെടുത്താൻ ഇവർ ശ്രമിക്കുന്നതുകാണാം. സെയ്താലിക്കുട്ടിയുടെ പശ്ചാത്താപത്തിലും ഈ മൂലകങ്ങൾ കണ്ടെത്താൻ കഴിയും. ഹിന്ദു-മുസ്ലീം വൈരത്തെക്കുറിച്ചുള്ള പൊതുബോധത്തെ നിരാസ്പദമാക്കാനുള്ള ശ്രമത്തിനിടയിൽ തന്നെ മറുവഴികളിലൂടെ ഈ പൊതുബോധം തന്നെ കൃതിയെ ആവേശിക്കുകയും ഭരണവർഗ്ഗത്തിന്റെ സന്ദിഗ്ദ്ധതകളെ അതിനു പേറേണ്ടിവരികയും ചെയ്തു.

ഇന്ത്യൻ ഭരണവർഗ്ഗങ്ങൾ മൂല്യങ്ങളെ തങ്ങളുടെ ആദർശമായി പ്രഖ്യാപിച്ചിരുന്നുവെങ്കിലും അതിനോട് ഒരിക്കലും ആത്മാർത്ഥത പ്രകടിപ്പിച്ചിരുന്നില്ല. ഈ വഞ്ചന പ്രകടമായത് ഇതിലും വലിയ മറ്റുചില വഞ്ചനകളിലൂടെയാണ്. ഐഹികതയുടെ മൂല്യങ്ങളോട് ചില മതജന വിഭാഗങ്ങൾ ഇടഞ്ഞു നിൽക്കുന്നുവെന്ന നിശ്ശബ്ദപ്രചരണം ഇതിലൊന്നാണ്. ഈ ആരോപണത്തിന് ഏറെയും ശരവ്യമായത് മുസ്ലീം ജനവിഭാഗങ്ങളായിരുന്നു. മുസ്ലീം ജനവിഭാഗങ്ങൾ സെക്കുലറിസ്റ്റ് മൂല്യങ്ങളോട് നിഷേധാത്മക സമീപനത്തിലാണെന്ന ഭരണവർഗ്ഗബോധം എം.ടിയുടെ കൃതിയെയും പിടികൂടുന്നുണ്ട്. നോവലിൽ സെക്കുലർ മൂല്യങ്ങളുടെ വക്താവായി പ്രത്യക്ഷപ്പെടുന്ന കോന്തുണ്ണിനായരുടെ കൊലപാതകത്തിൽ തെളിഞ്ഞു കാണുന്നത് ഇതുതന്നെയാണ്. അധികാരത്തിന്റെയും സ്ഥിത മൂല്യങ്ങളുടേയും കേന്ദ്രമായ വടക്കേപ്പാട്ടു തറവാടിന്റെ മൂല്യബോധത്തിൽ

വിള്ളലുകൾ വീഴ്ത്തുന്നത് കോന്തുണ്ണിനായരാണ്. അയാൾ വേണ്ടത്ര തറവാടിയായിരുന്നില്ല. എന്നാൽ, നാട്ടുകാരുടെ ഏതാവശ്യത്തിനും കോന്തുണ്ണിനായർ വേണം. അയാൾ നാട്ടിലുള്ളവർക്കെല്ലാം പ്രിയപ്പെട്ട ആളായിരുന്നു. കോന്തുണ്ണിനായർ എല്ലാ ജാതിക്കാരുടേയും കൂടെ നടക്കും. മാപ്പിളമാരുടെ വീട്ടിൽ നിന്നും ഊണു കഴിക്കും. മാപ്പിളമാരുടെ പീടികയിൽ നിന്ന് ചായ കുടിക്കും. സെയ്താലിക്കുട്ടിയോടൊപ്പം പങ്കുകൃഷി ചെയ്യുന്നു. പകിടകളിയിൽ മിടുക്കനാണ്. വടക്കേപ്പാട്ടു തറവാട്ടിലെ കാരണവരുടെ ഇളയ മരുമകളെ അയാൾ തട്ടിക്കൊണ്ടുപോയി. കോന്തുണ്ണിനായർ വിള്ളലുകളുണ്ടാക്കുന്നത് ഹൈന്ദവമൂല്യങ്ങളുമായി ദൃഢബന്ധമുള്ള ഫ്യൂഡൽ മഹിമകൾക്കും പാരമ്പര്യത്തിനുമാണ്. അയാൾ ഹിന്ദുവെന്നതിലുപരി മുഴുവൻ നാട്ടുകാരുടേയും കോന്തുണ്ണിനായരാണ്. കോന്തുണ്ണിനായരുടെ ജീവിതത്തിൽ നിന്നും നമുക്ക് സെക്കുലർമൂല്യങ്ങളെ വായിച്ചെടുക്കാവുന്നതാണ്. അതുകൊണ്ടുതന്നെ, കോന്തുണ്ണിനായരെ സെയ്താലിക്കുട്ടി വിഷം കൊടുത്തു കൊല്ലുന്നുവെന്നത് സെക്കുലർ മൂല്യങ്ങളെ ഇസ്ലാം നിഷേധിക്കുന്നുവെന്ന പൊതുധാരണയുടെ അബോധപ്രകാശനമായി മാറുന്നു.

ഐഹികതയുടെ മൂല്യങ്ങളോടെന്ന പോലെ സമൂഹത്തിലെ ജനാധിപത്യവൽക്കരണ പ്രക്രിയയോടും ഇന്ത്യൻ ഭരണവർഗ്ഗങ്ങൾ ഒരിക്കലും ആത്മാർത്ഥത പ്രകടിപ്പിച്ചിരുന്നില്ല. ഭൂപരിഷ്ക്കരണത്തിന്റേയും സാമൂഹിക നീതിയുടേയും മറ്റും പ്രശ്നങ്ങളിൽ ഇപ്പോൾ പോലും അത് സ്വീകരിക്കുന്ന നിലപാടുകൾ ഇക്കാര്യം സുവ്യക്തമാക്കുന്നുണ്ട്. ഇവർ ഫ്യൂഡൽ മൂല്യങ്ങളുടെ സംരക്ഷകരാണ്. നോവലിന്റെ അന്ത്യത്തിൽ വടക്കേപ്പാട്ടുതറവാട് തകരുകയും തകർന്ന തറവാടിന്റെ സ്വത്തുവകകൾ അപ്പുണ്ണി സ്വന്തമാക്കുകയും ചെയ്യുന്നു. തങ്ങൾക്ക് ഒരിക്കൽ നിഷേധിക്കപ്പെട്ട നാലുകെട്ടിലേക്ക് അമ്മയും മകനും കയറുകയാണ്. 'എന്തൊരിരുട്ടാ ഇതിന്നകത്ത് അപ്പുണ്ണ്യേ' 'അമ്മ പേടിക്കണ്ട, ഈ നാലുകെട്ട് പൊളിക്കാൻ ഏർപ്പാടു ചെയ്യണം. ഇവിടെ കാറ്റും വെളിച്ചവും കടക്കുന്ന ഒരു ചെറിയ വീടു മതി' 'പൊളിക്കേ ഭഗോതിരിക്കണ സ്ഥലംല്ലേ' ഇത് അമ്മയുടെ പഴമനസ്സിന്റെ വിശ്വാസപ്രകടനം മാത്രമല്ല. ഫ്യൂഡൽ മൂല്യങ്ങളിലും പഴയ പ്രതാപകാലത്തിലുമുള്ള വിശ്വാസത്തിന്റെ പ്രകടനം കൂടിയാണ്. നോവലിന്റെ കേന്ദ്രമായി സ്ഥിതിചെയ്യുന്നത് വടക്കേപ്പാട്ടു തറവാടാണ്. തറവാടിന്റെ പോയകാല മഹിമകൾ നോവലിൽ അയവിറക്കപ്പെടുന്നുണ്ട്. "കത്തി നിന്നിരുന്ന തറവാടാണേയ്! ഇപ്പളും ആ മുറ്റത്തത്ത്യാ വിറയ്ക്കും" "പുരാതന കാലത്തെ സ്തിത്യെന്താ, കയ്യാല മുന്നേര്ന്ന്, എട്ടുകെട്ടാ വീട് രണ്ടാ നട്മിറ്റാ, ആ കാലൊക്കെ പോയി"

വടക്കേപ്പാട്ടു തറവാട് അധികാരത്തിന്റേയും സ്ഥിതമൂല്യങ്ങളുടേയും കേന്ദ്രമാണ്. പാറുക്കുട്ടിയേയും അപ്പുണ്ണിയേയും കോന്തുണ്ണിനായരേയും സെയ്താലിക്കുട്ടിയേയും ശങ്കരൻനായരേയും കുട്ടൻനായരേയുമെല്ലാം ആകർഷിച്ചു നിർത്തുന്ന കേന്ദ്രമാണത്. നോവലിലെ എല്ലാ ഘടകങ്ങളേയും ആകർഷിച്ചു നിർത്തുമ്പോൾ തന്നെ ഈ ഘടകങ്ങളുടെ

കേന്ദ്രത്തോടുള്ള സാമിപ്യം വ്യത്യസ്തമായ അളവുകളിലാണ്. ചില ഘടകങ്ങൾ പ്രാന്തപ്രദേശങ്ങളിലാണ്. തറവാട്ടിൽ നിന്നും കൂകിയാലെത്തുന്ന ദൂരത്ത്, കുന്നിൻപുറത്താണ്, അയ്യപ്പന്റേയും ചാത്തന്റേയും താമിയുടേയും ചാളകൾ. ഈ ചെറുമർക്ക് വടക്കേപ്പാട്ടേ കിണറ്റിന്നരികിലൂടെ പോലും പോകാൻ പാടില്ല. പുറത്തുനിന്നു വന്നവർക്ക് നാലുകെട്ടിലേക്ക് കടക്കണമെങ്കിൽ കുളിച്ചിട്ടുവേണം. വ്യവസ്ഥിതമായ ഫ്യൂഡൽ മൂല്യങ്ങളോടുള്ള അഭിനിവേശം കെട്ടടങ്ങാത്ത സമൂഹത്തിൽ നിന്നുകൊണ്ടാണ് എം.ടി. ഈ നോവൽ എഴുതിയത്. ഇപ്പോൾ, പഴയ പ്രതാപത്തോടുള്ള താൽപര്യങ്ങളെ വ്യക്തമാക്കാൻ കഴിയുന്ന കഥാപാത്രം പാറുക്കുട്ടിയമ്മയാണ്. അവർ ഭഗോതി ഇരിക്കുന്ന സ്ഥലത്തിന് മാഹാത്മ്യം കാണുന്നു. നാലുകെട്ടിലെ ഈ ഭഗോതി ഫ്യൂഡൽ മൂല്യങ്ങളുടെ ദൈവമാണ്. ആധുനികതയുടെ മൂല്യങ്ങൾ കടന്നുവന്നതിനുശേഷവും സാമൂഹിക ജീവിതത്തിൽ ഫ്യൂഡൽ മൂല്യങ്ങൾ എങ്ങനെയെല്ലാമാണ് നിലനിൽക്കുന്നതെന്നും പുനരുൽപാദിക്കപ്പെടുന്നതെന്നും ഇവിടെ സൂചിതമാകുന്നുണ്ട്. ഇതോടൊപ്പം പാറുക്കുട്ടിയമ്മയുടെ ഇസ്ലാം ജനതയോടുള്ള ബന്ധങ്ങളെ സൂചിപ്പിക്കുന്ന ഒരു രംഗം കൂടി കാണുക. നാലുപറ വെള്ളത്തിൽ നാടു മുങ്ങുമ്പോൾ പാറുക്കുട്ടിയമ്മയെ ആമിനുമ്മ വന്നു വിളിക്കുന്നു. വെള്ളത്തിൽ നിന്നു രക്ഷപ്പെടാൻ കുന്നുംപുറത്തെ ആരുടെയെങ്കിലും കുടിയിലേക്ക് പോകാമെന്ന് അവർ പറയുന്നു. മുത്താച്ചി ആമിനുമ്മയുടെ കൂടെ പോകുമ്പോഴും പാറുക്കുട്ടിയമ്മ അതിനു തയ്യാറാകുന്നില്ല. പിന്നെ, വെള്ളത്തിൽ പറമ്പും കുടിയും മുങ്ങുമ്പോൾ, ശങ്കരൻനായർ വള്ളത്തിൽ വന്ന് അവരെ തന്റെ വീട്ടിലേക്ക് കൊണ്ടുപോകുന്നു. ശങ്കരൻനായരിൽ നിന്നും കുട്ടൻനായരിൽ നിന്നും മറ്റും അകന്ന് സെയ്താലിക്കുട്ടിയിലേക്ക് അപ്പുണ്ണി അടുക്കുമ്പോൾ ആമിനുമ്മയിലേക്ക് അടുക്കാൻ വിസമ്മതിക്കുന്ന ചില മൂലകങ്ങൾ പാറുക്കുട്ടിയമ്മയിൽ പ്രവർത്തനക്ഷമമാണ്. പാറുക്കുട്ടിയമ്മ തന്റെ രക്ഷ കണ്ടെത്തുന്നത് ശങ്കരൻനായർ എന്ന പുരുഷനിൽ മാത്രമല്ല, പഴയ മൂല്യങ്ങളിലും അവൾ രക്ഷ കണ്ടെത്തുന്നു.

അപ്പുണ്ണിയുടെ മാനസികാവസ്ഥയുടെ ആവിഷ്ക്കരണത്തിൽ സന്ദിഗ്ദ്ധതകതളില്ലെന്നു കരുതരുത്. വയനാട്ടിലെത്തിയ അപ്പുണ്ണി സെയ്താലിക്കുട്ടിയുടെ പുരയിൽ നിന്നും ഭക്ഷണം കഴിക്കുന്ന രംഗം ഇങ്ങനെ വായിക്കാം. “പാത്തുമ്മ വെച്ച ചോറും കറിയും കഴിക്കുമ്പോൾ അപ്പുണ്ണിക്കു വിഷമം തോന്നിയില്ല. വെറുത്തിരുന്ന എന്തെല്ലാമോ പൊളിച്ചിടുന്ന ഒരു രസമാണ് അവനനുഭവപ്പെട്ടത്” അപ്പുണ്ണി ഫ്യൂഡൽ വിശ്വാസങ്ങളെ പൊളിച്ചെറിയുന്നതായി നാം കരുതുന്നുവെങ്കിലും, തറവാട്ടുസ്വത്തു നേടിയെടുത്തതിനു ശേഷം, ചിതൽ അകം കാർന്നുതിന്നുന്ന മരത്തൂണിന്നടുത്ത് അയാൾ തളർന്നിരിക്കുന്ന രംഗം നിഷ്ഫലതയും നിസ്സഹായതയും ഉണർത്തുന്നതാണ്. താൻ നേടിയ സെക്കുലർ മൂല്യങ്ങളും നിഷ്ഫലമാണെന്ന് അപ്പുണ്ണിക്കു തോന്നിയിരുന്നുവോ ? താൻ എന്താണ് നേടിയതെന്ന് സന്ദേഹിക്കുന്ന അപ്പുണ്ണിയുടെ മനസ്സിനെ എല്ലാ വിജയ

ങ്ങൾക്കും ശേഷമുള്ള ശൂന്യാവസ്ഥയുടെ ചിത്രണമായി കാണുന്നവരുണ്ട്. എന്നാൽ ഫ്യൂഡലിസ്റ്റ് മൂല്യങ്ങളുടെ മഹാപ്രതാപകാലത്തോടുള്ള സഹഭാവം കൂടി ഇതിൽ കാണാതിരിക്കാൻ കഴിയില്ല.

'നാലുകെട്ടി'ൽ നിന്നും വായിച്ചെടുക്കാവുന്ന പൊതുബോധത്തിന്റെ പ്രതിഫലനങ്ങളെക്കുറിച്ചു പറയുന്നത് കണ്ണാടിയിലെ പ്രതിഫലനമെന്ന നിലയ്ക്കല്ല. ഇത് കണ്ണാടിയില്ലാത്ത പ്രതിഫലനമാണ്. അനുഭവൈകവാദപരമായ ആശയങ്ങളുടെ ലോകത്തെ ഫലപ്രദമായി നശിപ്പിക്കുന്നതും യാഥാർത്ഥ്യത്തെ ചിന്തയോടു ബന്ധിപ്പിക്കുന്നതുമായ ഉഭയദിശീയമായ ഒരു പ്രതിഫലനത്തെ കുറിച്ചാണ് ഇവിടെപറയുന്നത്. ചിന്തയുടെ പ്രാഥമ്യത്തെകുറിച്ചുള്ള സങ്കൽപ്പനങ്ങളെ നിരാകരിക്കുകയും ഭൗതികമായി നിർണ്ണയിക്കപ്പെടുന്ന യാഥാർത്ഥ്യമെന്ന സങ്കൽപ്പനത്തിൽ ഊന്നുകയും ചെയ്യുന്ന പ്രതിഫലനമാണിത്. പൊതുബോധത്തെ പ്രതിഫലിപ്പിക്കുന്ന എം.ടി.യുടെ കൃതി അധീശത്വത്തിന്റെ പ്രത്യയശാസ്ത്രത്തിൽ നിന്നും വിമുക്തമായി നിൽക്കുന്നില്ല. മതേതരദേശീയതയെയും മതസ്വത്വഭേദങ്ങളേയും കുറിച്ചുള്ള പൊതുബോധത്തിലെ സന്ദിഗ്ദ്ധതകൾ ഈ കൃതി വെളിപ്പെടുത്തുന്നു.

•

---



---

# പ്രകൃതിവാദവും വൈദ്യശാസ്ത്രവും

കെ.വേണു/എം.വി.ഹരിദാസൻ

ആധുനിക വൈദ്യശാസ്ത്രത്തെപ്പറ്റി എഴുതിയിട്ടുണ്ടല്ലോ ?

'പാഠഭേദം' ദ്വൈവാരികയിലാണ് അതെഴുതിയത്. ഈ വിഷയത്തെപ്പറ്റി എനിക്ക് വ്യക്തമായ ധാരണയുണ്ട്. പതിനെട്ടാം നൂറ്റാണ്ടിലെ യാന്ത്രിക ഭൗതികവാദമാണ് അലോപ്പതിയുടെ ദാർശനികാടിസ്ഥാനം. ശരീരത്തെ അത് യാന്ത്രികമായി കാണുന്നു. അവയവങ്ങളെ പാർട്ടുകളായി തിരിക്കുന്നു. ഇവ തമ്മിലുള്ള അനന്തമായ പ്രതിപ്രവർത്തനങ്ങളുടെ സാദ്ധ്യതകളെ പൂർണ്ണമായും തള്ളിക്കളയുന്നു. ജൈവശരീരത്തിന്റെ സമഗ്രയാഥാർത്ഥ്യത്തെ വൈരുദ്ധ്യാത്മകമായി അത് കാണുന്നില്ല. അതുകൊണ്ടുതന്നെയാണ് അലോപ്പതി ചികിത്സ പലയിടത്തും പരാജയപ്പെടുന്നത്.

ഹോമിയോപ്പതിയെക്കുറിച്ചുള്ള അഭിപ്രായമെന്താണ് ?

ഹോമിയോപ്പതി രീതിയുടെ ഒരു പ്രത്യേകത അവർ ഒരു വ്യക്തിയെ മുഴുവനായി വിശകലനം ചെയ്യുന്നു എന്നതാണ്. ആ വ്യക്തിയുടെ സമഗ്രമായ വ്യക്തിത്വവുമായി ബന്ധപ്പെട്ടാണ് രോഗം ഉണ്ടാകുന്നത്. ഹോമിയോപ്പതിയിൽ ഡയലറ്റിക്സ് ഉണ്ട്.

ഹോമിയോപ്പതിയുടെ ദാർശനികാടിസ്ഥാനം ആശയവാദമല്ലേ?

അതെ. ആശയവാദം തന്നെ. ജൈവശക്തി (Vital force) എന്ന സങ്കല്പത്തിൽ നിന്നാണ് അവർ തുടങ്ങുന്നത്. പക്ഷെ, അവർ അതിൽ നിന്ന് സമഗ്രത (Totality) എന്ന യാഥാർത്ഥ്യത്തിലേയ്ക്ക് എത്തി എന്ന ഗുണമാണ് ഞാനംഗീകരിക്കുന്നത്. അതുകൊണ്ടാണ് ഞാൻ പറഞ്ഞത് അതിൽ ഡയലറ്റിക്സ് ഉണ്ടെന്ന്.

എന്റെ വ്യക്തിപരമായ കുറെ അനുഭവങ്ങളുടെ അടിസ്ഥാനത്തിൽ കൂടിയാണ് ഞാനത് അന്വേഷിച്ചിട്ടുള്ളത്. ചില നല്ല ഹോമിയോ ഡോക്ടർമാരുണ്ട്. ഹോമിയോ ഡോക്ടർമാരുടെ പ്രത്യേകത ഓരോ ഡോക്ടറും വ്യത്യസ്തനാണ് എന്നതാണ്. ഓരോരുത്തരുടെയും ചികിത്സയും വ്യത്യസ്തമാണ്. അതുകൊണ്ട് അതിൽനിന്ന് വ്യത്യസ്തമായ ശാസ്ത്രമില്ല. ഹോമിയോ ശാസ്ത്രം എന്നൊരു ശാസ്ത്രവുമില്ല. കാരണം, ഒരു ഡോക്ടർ സ്വീകരിക്കുന്ന രീതികളും, അതിലൂടെ അയാൾ വികസിപ്പിച്ചെടുക്കുന്ന അയാളുടേതായ ഒരു മെക്കാനിസവും ഉണ്ടാകും. എന്റെ ബുദ്ധിമാന്ദ്യമുള്ള മകനെ ചികിത്സിക്കുന്നതിനുവേണ്ടി ആറേഴുവർഷം ഞാൻ പ്രശസ്തനായ ഒരു ഹോമിയോ ഡോക്ടറുടെ അടുത്ത് പോയിരുന്നു. പഞ്ചാബിലുള്ള ഒരു പഴയ സഖാവിന് ഹൈപ്പർടെൻഷന്റെ പ്രശ്നമുണ്ടായിരുന്നു. അത് വളരെ ഗുരുതരമായ സ്ഥിതിയാണ്. കമ്മിറ്റികളിലിരുന്ന് ചർച്ചചെയ്യാൻ പറ്റാതിരിക്കുക. ഭക്ഷണം പോലും കഴിക്കാനാവാതിരിക്കുക. പക്ഷെ. അയാൾക്ക് ഡോക്ടറുടെ അടുത്ത് നേരിൽ വരാൻ പറ്റില്ല. ഡോക്ടറുടെ

കയ്യിൽ വലിയൊരു ചോദ്യാവലിയുണ്ട്. അതു പൂരിപ്പിച്ചുകൊടുക്കണം. സാധാരണ രോഗികൾ വന്നാൽ ചോദ്യങ്ങൾ ചോദിക്കുകയാണല്ലോ പതിവ്. ഡോക്ടർ ചോദ്യാവലി എന്റെ കയ്യിൽ തന്നയച്ചു. അതുമുഴുവൻ തർജ്ജമ ചെയ്തുകൊടുത്ത് പൂരിപ്പിച്ചുകൊണ്ടുവരാൻ പറഞ്ഞു. ഒരു പേഴ്സണാലിറ്റിയെ മുഴുവൻ വിശകലനം ചെയ്യുന്ന രസകരമായ രീതിയായിരുന്നു അത്. അയാളുടെ മനഃശാസ്ത്രം, ചെറിയ താൽപര്യങ്ങൾ, അന്തരീക്ഷത്തോടുള്ള സമീപനം, തുടങ്ങി സകല കാര്യങ്ങളും വിശകലനം ചെയ്യുന്ന രീതി. ഒരു മാസത്തിനുശേഷം ഞാനത് പൂർണ്ണമായും പൂരിപ്പിച്ചു കൊണ്ടുകൊടുത്തു. ഇതുപോലുള്ള അനവധി കേസുകൾ കൈകാര്യം ചെയ്തതിന്റെ മുഴുവൻ റെക്കോർഡുകളും ഡോക്ടറുടെ കൈയിലുണ്ട്. ഡോക്ടർക്ക് എന്നെ അറിയാവുന്നതുകൊണ്ട്, അതു മുഴുവൻ പരിശോധിച്ച്, മുഴുവൻ റിസൽട്ടുകളും പണിപ്പെട്ട് താരതമ്യം ചെയ്തു മരുന്നു നൽകി. ഡോക്ടറുടെ മരുന്നുകൊണ്ട് രണ്ടുമാസം കൊണ്ട് അയാളുടെ രോഗം പൂർണ്ണമായും മാറി. വർഷങ്ങളോളം അയാളെ അലട്ടിയിരുന്ന രോഗമായിരുന്നു അത്.

അപ്പോൾ ഹോമിയോപ്പതി വളരെ ഫലപ്രദമാണല്ലേ ?

അതെ. പക്ഷെ ഇങ്ങനെ ചെയ്യണം. വളരെ സൂക്ഷ്മമായ അർത്ഥത്തിൽ. പക്ഷെ, അതുമുഴുവൻ വിജയിച്ചുകൊള്ളണമെന്നുമില്ല. ഒരാളിൽ ഒരു ഡോക്ടറുടെ ചികിത്സ വിജയിച്ചുവെങ്കിൽ അത് അതേപടി മറ്റൊരാളിൽ വിജയിക്കണമെന്നില്ല. അതൊരു വസ്തുതയാണ്. യാന്ത്രികമല്ലാത്തതു കൊണ്ടാണത്.

ആധുനിക വൈദ്യശാസ്ത്രം വസ്തുനിഷ്ഠതയിൽ അധിഷ്ഠിതമായിരിക്കുമ്പോൾ, ഹോമിയോപ്പതി പൊതുവിൽ ആത്മനിഷ്ഠതയിൽ ഊന്നിനിൽക്കുന്ന ഒന്നല്ലേ?

ഹോമിയോപ്പതി ശരീരവും മനസ്സും അടങ്ങുന്ന സമഗ്രത എന്ന യാഥാർത്ഥ്യത്തെ അംഗീകരിക്കുന്നു എന്ന വസ്തുതയാണ് ശ്രദ്ധിക്കേണ്ടത്. അത് വളരെ സങ്കീർണ്ണമായ ഒന്നാണ്. ആ സങ്കീർണ്ണതയെ അവർ വേറൊരു രീതിയിൽ അംഗീകരിക്കുന്നുണ്ട്. അലോപ്പതിക്കാരുടെ കൈയിലുള്ളതു പോലൊരു ശാസ്ത്രീയമായ ഒരന്വേഷണരീതി അവരുടെ കൈയിലില്ല എന്നതാണ് ഒരു പരിമിതി. അതും കൂടിയുണ്ടെങ്കിൽ കുറെ നന്നായി ഡെവലപ്പ് ചെയ്യാൻ കഴിയും.

പലരോഗങ്ങളും പെട്ടെന്ന് ഭേദമാകണമെങ്കിൽ അലോപ്പതിയല്ലേ നല്ലത് ? പ്രത്യേകിച്ചും അപകടങ്ങളും മറ്റും സംഭവിക്കുമ്പോൾ ?

ഞാൻ അലോപ്പതിയെ തള്ളിക്കളയുകയല്ല ചെയ്യുന്നത്. അതിന്റെ ഫിലോസഫി ഒട്ടും വികസിച്ചിട്ടില്ല എന്നതാണ് എന്റെ വിമർശനം. ഡയലറ്റിക്കൽ ഫിലോസഫി ആയിട്ട് അതിനെ വികസിപ്പിക്കാൻ കഴിയുകയാണെങ്കിൽ അലോപ്പതിതന്നെയാണ് നല്ലത്. കാരണം, ശാസ്ത്രീയമായ അന്വേഷണരീതി ഇപ്പോഴും ഉള്ളത് അലോപ്പതിയിലാണ്. ഹോളിസ്റ്റിക് ആയ പരീക്ഷണങ്ങളിലേയ്ക്ക് അവർ ഇപ്പോൾ വരുന്നുണ്ട്.

ആയുർവേദത്തെക്കുറിച്ച് ?

ആയുർവേദത്തെക്കുറിച്ച് ഞാൻ വിശദമായൊന്നും പഠിച്ചിട്ടില്ല. അതിന്റെ പൊതുഘടന മാത്രമേ നോക്കിയിട്ടുള്ളു ആയുർവേദം പൊതുവിൽ ആനുഭവിക (Empirical) വാദത്തിലധിഷ്ഠിതമാണ്. പ്രകൃതിയിൽ നിന്നുള്ള ഔഷധങ്ങൾ ഉപയോഗിക്കുന്നുവെന്നതാണ് അതിന്റെ ഏറ്റവും വലിയ സവിശേഷത. അത് തികച്ചും ഭൗതികവാദപരമാണ്.

അലോപ്പതിക്ക് ബദൽ എന്ന രീതിയിൽ പ്രകൃതിജീവനത്തെ ഇപ്പോൾ കൊണ്ടുവരുന്നുണ്ട്. അതേക്കുറിച്ച് എന്താണഭിപ്രായം ?

പ്രകൃതിയിലേയ്ക്ക് തിരിച്ചുപോയാൽ എല്ലാം ശരിയാവുമെന്നു പറയുന്നത് ശരിയല്ല. പ്രകൃതിയുടെ അടിസ്ഥാനപരമായ ചിലസ്വഭാവങ്ങളെ അത് അവഗണിക്കുന്നുണ്ട്. പ്രകൃതി ജീവനക്കാർ പറയുന്ന രീതിയിലാണെങ്കിൽ മനുഷ്യസമൂഹം കഴിഞ്ഞ ഒരു നൂറ്റാണ്ടുകാലം കൊണ്ട് നശിച്ചു പോകേണ്ടതായിരുന്നു. പകർച്ചവ്യാധികളെ തടയുന്നതിന് വാക്സിനേഷൻ ചെയ്യുന്നത് ഭയങ്കര അപകടമാണെന്നാണ് അവർ പറയുന്നത്. കഴിഞ്ഞ നൂറ്റാണ്ടിൽ, അല്ലെങ്കിൽ അമ്പതുകൊല്ലം മുമ്പ് ലോകത്ത് പകർച്ചവ്യാധികൾ എത്രയായിരുന്നു ! അതുവഴിയുണ്ടായ ജനസംഖ്യയുടെ നാശം, കുറവ് വമ്പിച്ചതായിരുന്നു. നമ്മുടെ സമൂഹത്തിൽ വൃദ്ധന്മാരുടെ എണ്ണം കൂടിക്കൂടിവരുന്നുണ്ട്. ആധുനിക സംവിധാനങ്ങളുടെ ഗുണഫലമാണത്. പണ്ടുകാലത്ത് പ്രകൃതിയെ ആശ്രയിച്ചുജീവിച്ചതുകൊണ്ടൊന്നും നേടാൻ കഴിയാത്ത ഒന്നാണത്. മറ്റൊരു കാര്യം മനുഷ്യന്റെ അനുവർത്തന (Adaptation) ത്തിനുള്ള കഴിവാണ്. അത് പ്രകൃതിവാദികൾക്ക് മനസ്സിലാകാത്ത കാര്യമാണ്. എന്തെല്ലാം പുതിയ രാസവസ്തുക്കൾ നമ്മുടെ ശരീരത്തിലേയ്ക്ക് വന്നിട്ടും നമ്മൾ അതിനെയൊക്കെ അതിജീവിക്കുന്നു. അത് മനുഷ്യശരീരത്തിന്റെ ജൈവീകമായ കഴിവാണ്. ഈ കഴിവുകളെക്കുറിച്ച് അവർക്കൊട്ടും ധാരണയില്ല. DDT തെളിച്ചുതെളിച്ച് കൊതുകുകൾ മുഴുവനും അതിനെ അതിജീവിക്കുന്നു എന്നല്ലേ പറയുന്നത്. എന്തുകൊണ്ടാണത് ? അതിനോട് അവ പൊരുത്തപ്പെട്ടു എന്നതാണ് അതിനുകാരണം. ഈ വക പൊരുത്തപ്പെടലുകൾ നടത്തിയ ശരീരം പഴയ പ്രകൃതിയിലേക്ക് തിരിച്ചു പോയാലാണ് അപകടം. പലർക്കും അത്തരത്തിൽ വിഷമങ്ങളുണ്ടായിട്ടുണ്ട്.

പ്രകൃതിവാദികളും പരിസ്ഥിതിവാദികളുമൊക്കെ പ്രകൃതിക്ക് ദൈവികമായ പരിവേഷം നൽകുന്നുണ്ടല്ലോ ?

നമ്മുടെ പ്രകൃതിവാദികൾ, പരിസ്ഥിതിവാദികൾ എന്നൊക്കെ പറയുന്നവർ ശുദ്ധ വിവരക്കേടുകളാണ് പറഞ്ഞുനടക്കുന്നത്. പ്രകൃതിവാദികളുടെ ഏറ്റവും വലിയ സവിശേഷത പ്രകൃതിയെക്കുറിച്ചുള്ള അവരുടെ പൂർണ്ണമായ അജ്ഞതയാണ്. ഭയങ്കരമായ ഭീകരസ്വഭാവമുള്ള ഒന്നാണ് ഈ പ്രകൃതി; ശാന്തസ്വഭാവമുള്ളതൊന്നുമല്ല. പ്രകൃതിയിലേയ്ക്ക് തിരിച്ചു പോകുക എന്നൊക്കെ പറഞ്ഞുനടക്കുന്നത് തികഞ്ഞ അസംബന്ധമാണ്.

പ്രകൃതിയുടെ ചരിത്രമൊന്നും ഈ ആളുകൾക്കറിയില്ല. അഞ്ചു വലിയ ഹിമയുഗങ്ങളാണ് ഭൂമിക്ക് പറയാനുള്ളത്. അക്ഷരാർത്ഥത്തിൽ

പ്രളയങ്ങൾ. അതുപോലെ ഭൂഖണ്ഡാന്തര ചലനങ്ങളും അഗ്നിപർവ്വത സ്ഫോടനങ്ങളും ഉണ്ടായിട്ടുണ്ട്. അതിന്റെ ഫലമായി ധാരാളം ജീവജാലങ്ങളുടെ വംശം തന്നെ നശിച്ചുപോയിട്ടുണ്ട്. പുരാജീവി പഠനം (Palaeontology) ഇക്കാര്യങ്ങളൊക്കെ വ്യക്തമാക്കുന്നുണ്ട്. ഇതൊന്നും മനുഷ്യന്റെ ഇടപെടൽ കൊണ്ട് ഉണ്ടായതല്ല.

പ്രകൃതിയോടുള്ള സമരമല്ലേ യഥാർത്ഥത്തിൽ മനുഷ്യന്റെ ചരിത്രം ?

മനുഷ്യനും പ്രകൃതിയും തമ്മിലുള്ള ബന്ധം മറ്റു ജീവികളുടെതിൽ നിന്ന് തികച്ചും വ്യത്യസ്തമാണ്. നമ്മൾ നേരത്തേ സംസാരിച്ചതിന്റെ തുടർച്ചയാണത്. അതായത്, പ്രഥമസിഗ്നൽ വ്യവസ്ഥയെക്കുറിച്ചും ദ്വിതീയ സിഗ്നൽ വ്യവസ്ഥയെക്കുറിച്ചും പറഞ്ഞിരുന്നല്ലോ. പ്രഥമ സിഗ്നൽ വ്യവസ്ഥയിലാണ് മറ്റു മൃഗങ്ങളെല്ലാം നിൽക്കുന്നത്. ദ്വിതീയ സിഗ്നൽ വ്യവസ്ഥയുമായി ബന്ധപ്പെട്ടാണ് മനുഷ്യന്റെ അഹംബോധം വികസിക്കുന്നത്. അഹംബോധമാണ് പ്രകൃതിയിൽ നിന്ന് മനുഷ്യനെ വേറിട്ടു നിർത്തുന്നത്. നമുക്ക് പ്രകൃതിയെ വേറിട്ടുകാണാൻ കഴിയുന്നു. മറ്റു മൃഗങ്ങൾക്ക് അതിനു കഴിയുന്നില്ല. അവ പ്രകൃതിയുടെ ഭാഗം മാത്രമാണ്. കാരണം അവരുടെ വികാരങ്ങൾ മുഴുവനും ജന്മവാസനകൾ മാത്രമാണ്. നമുക്ക് ജന്മവാസനകളോടൊപ്പം, അതിൽ നിന്നു വേറിട്ടുനിൽക്കുന്ന അഹംബോധവുമുണ്ട്. ഈ അഹംബോധമുള്ള മനുഷ്യന്റെ മനുഷ്യത്വം പ്രകൃതിയിൽ ലയിച്ചുചേരില്ല. അതുകൊണ്ടാണ് മനുഷ്യന് പ്രകൃതിയുമായി വൈരുദ്ധ്യാത്മക ബന്ധത്തിൽ ഏർപ്പെടാൻ കഴിയുന്നത്. ഈ വൈരുദ്ധ്യാത്മക ബന്ധമാണ് മനുഷ്യന്റെ സാമൂഹികവും സാംസ്കാരികവുമായ എല്ലാ പുരോഗതിയുടെയും അടിസ്ഥാനം. പ്രകൃതിയിലേക്ക് തിരിച്ചുപോവുകയെന്നാൽ, ഈ സാമൂഹിക സാംസ്കാരിക പുരോഗതിയേയും മനുഷ്യൻ കൈവരിച്ച ശാസ്ത്ര–സാങ്കേതിക നേട്ടങ്ങളേയും ഉപേക്ഷിക്കുകയാണെന്നർത്ഥം. മനുഷ്യനെ അപമാനവീകരിക്കുക (De humanise) എന്നാണർത്ഥം. അപ്പോൾ മനുഷ്യൻ മറ്റൊരു മൃഗം മാത്രമായി മാറുന്നു. പ്രകൃതിയെ നശിപ്പിക്കലല്ല മനുഷ്യന്റെ ജോലി എന്ന കാര്യം ഞാനംഗീകരിക്കുന്നു. പ്രകൃതിയിൽ നിന്ന് വേറിട്ടു നിൽക്കാനുള്ള അർഹത പ്രകൃതിതന്നെ മനുഷ്യനു നൽകിയതാണ്. അല്ലാതെ നമ്മൾ ഉണ്ടാക്കിയെടുത്തതൊന്നുമല്ല.

തിരിച്ചടിക്കാത്ത രീതിയിൽ പ്രകൃതിയെ മെരുക്കിയെടുക്കുകയാണ് ആവശ്യം, അല്ലേ ?

അതെ. നമ്മൾ നേരത്തെ പറഞ്ഞ–അനിവാര്യതയും യാദൃച്ഛികതയും, അതിൽ നമുക്കിടപെടാനുള്ള അവസരവുമൊക്കെ കിട്ടുന്ന ദർശനത്തിന്റെ ഭാഗമായി വരുന്ന വിഷയമാണത്. അതിൽ നമ്മുടെ പദവി നമുക്ക് കൃത്യമായി നിർവ്വചിക്കാനാവും. അതിൽ നമ്മൾ പ്രകൃതിയെ നശിപ്പിക്കുകയല്ല ചെയ്യുന്നത്. പ്രകൃതിയെ മനസ്സിലാക്കുന്നതോടൊപ്പം, പ്രകൃതിയിൽ തന്നെയുള്ള സാദ്ധ്യതകളെ ഉപയോഗപ്പെടുത്തുകയാണ് ചെയ്യുന്നത്.

•

# സമാന്തരയാത്രകൾ

**എം. സുകുമാരൻ/മനോജ്**

? എന്റെ അന്വേഷണങ്ങൾ മറ്റുചില പ്രതിസന്ധികളേയും നേരിട്ടു. മുതലാളിത്ത സാമ്പത്തിക ഘടന വൻഫാക്ടറികളിൽകൂടെ വ്യക്തിയെ യന്ത്രങ്ങളുടെ ഭാഗമാക്കുന്നു. മനുഷ്യനെ യാന്ത്രികനാക്കുന്നു. സ്റ്റേറ്റ് ക്യാപ്പിറ്റലിസമായ കമ്മ്യൂണിസവും വ്യക്തിയെ യാന്ത്രികമാക്കുന്നു. രണ്ടും പ്രകൃതിയെ കീഴടക്കാനുള്ള താത്വികതയെ പ്രഖ്യാപിക്കുകയും അവയെ പ്രായോഗികമാക്കുകയും ചെയ്യുന്നു. മുതലാളിത്തത്തിൽ വ്യക്തികൾക്ക് പരിമിതമായ സ്വാതന്ത്ര്യമുണ്ട്. കമ്മ്യൂണിസത്തിൽ വ്യക്തി അപ്രസക്തമാണ്. എഴുത്തുകാരനായ എന്നെ സംബന്ധിച്ചിടത്തോളം സർഗ്ഗാത്മകത വ്യക്തിപരമായ അനുഭവമാണ്. വ്യക്തിയെ നിരാകരിച്ച് ചിന്തിക്കാൻ ഞാൻ അശക്തനാണെന്നും പറയാം. കൂടാതെ സംസ്കാരത്തേയും മൂല്യങ്ങളേയും സംബന്ധിച്ച കമ്മ്യൂണിസ്റ്റുകാരുടെ സൈദ്ധാന്തികതയെ എനിക്ക് അന്ധമായി സ്വീകരിക്കാൻ കഴിഞ്ഞിട്ടില്ല. ജാതീയതയുള്ള ഭാരതീയ സമൂഹം പാശ്ചാത്യ വിശകലന കോലുകൾക്ക് വഴങ്ങുന്നതല്ല. സാമ്പത്തിക ഘടനയുടെ ഉൽപന്നമാണ് സംസ്കാരം എന്ന വിശകലനം ഇവിടെ അപ്രസക്തമാണ്.

കമ്മ്യൂണിസത്തിന്റെ പരിമിതികൾ ബോദ്ധ്യപ്പെട്ടതോടെ നാടുവിടുക എന്റെ ജീവിതാവശ്യമായി. കുടുംബബന്ധം പാടെ തകർന്നിരുന്നു. അവരുടെ പ്രതീക്ഷകളെ അവഗണിച്ച ഞാൻ പുകഞ്ഞകൊള്ളിയായി. സാഹിത്യ സൗഹൃദങ്ങളെ എനിക്കുപേക്ഷിക്കേണ്ടിവന്നു. കാരണം രാഷ്ട്രീയവും സാംസ്കാരികവുമായ എന്റെ നിലപാടുകളെ മറ്റാരും അംഗീകരിക്കില്ല. പുസ്തകങ്ങളെ സ്വന്തം ചിന്തക്കുള്ള ഉപകരണമായാണ് ഞാൻ കണ്ടത്. അവരാകട്ടെ പുസ്തകങ്ങളേയാണ് മാനദണ്ഡമാക്കിയത്. അതുകൊണ്ട് കാലികമായ ഫാഷൻ അനുസരിച്ച് അവർ ചിന്തിക്കുകയും പ്രവർത്തിക്കുകയും ചെയ്തു; നിരന്തരം പുതിയ പ്രവണതകളുടെ വക്താക്കളായി.

നാടുവിടൽ മറ്റൊരു പറിച്ചുനടലാണല്ലോ ? ചിറ്റൂരിൽ നിന്ന് തിരുവനന്തപുരത്തേക്ക് എത്തിയ താങ്കളിൽ എന്തെല്ലാം മാറ്റങ്ങളാണ് സംഭവിച്ചത് ?

എന്റെ രാഷ്ട്രീയ അവബോധത്തിനു പിന്നിൽ ദാർശനിക അന്വേഷണങ്ങളുടെ നീണ്ട നിരയുണ്ട്. അവസ്ഥകളുണ്ട്. പരിഷ്കരണത്തെ അല്ല വിമോചനത്തെയാണ് ഞാൻ ആഗ്രഹിച്ചിരുന്നത്. ദാരിദ്ര്യത്തിൽ നിന്നും അടിമത്തത്തിൽ നിന്നുമുള്ള വിമോചനം. ദൈവവിശ്വാസി അല്ലാത്തതു കൊണ്ട് എന്റെ മോക്ഷസങ്കൽപ്പം ഭൂമിയിൽ; മനുഷ്യനിൽ കേന്ദ്രീകരിച്ചു. അങ്ങനെയാണ് എന്നിൽ വിമോചന സങ്കൽപ്പങ്ങൾ നിറഞ്ഞത്.

പ്രത്യാശകൾ ഇല്ലാത്ത; വിമോചന സങ്കൽപങ്ങളില്ലാത്ത ഇക്കാലത്തും എന്റെ ദാർശനികാന്വേഷണങ്ങൾ തുടരുന്നു. വാർദ്ധ്യക്യത്തിന്റെ പാരവശ്യത്തിലും ഒരു ദൈവവിശ്വാസി ആകാൻ എനിക്ക് കഴിഞ്ഞിട്ടില്ല. രക്ഷകനായ ദൈവം ആശ്വാസകരമായ ഭാവനയാണ്. ദൈവം മനുഷ്യന്റെ ഭാവനയാണ്; യാഥാർത്ഥ്യമല്ല. ഇപ്പോഴും ഭൗതികതയുടെ ആത്മീയതയെയാണ് ഞാൻ അന്വേഷിക്കുന്നത്. ദൈവസാന്നിദ്ധ്യമില്ലാത്ത ഈ യാത്ര ഏറെ ക്ലേശകരമാണ്. മറ്റ് ജീവിതാനുഭവങ്ങളെപ്പോലെ ഇതിനെയും ഞാൻ അഭിമുഖീകരിക്കുന്നു.

ദൈവവിശ്വാസി അല്ലാത്തതുകൊണ്ട് ഇപ്പോഴും ഞാൻ മനുഷ്യനിൽ വിശ്വസിക്കുന്നു. മിഥ്യയായ വിമോചന സങ്കൽപത്തിൽ ഉറച്ചു നിൽക്കുന്നു. അറിഞ്ഞവന്റെ ദുഃഖം അതിദയനീയമാണ്. മാർഗ്ഗങ്ങളെല്ലാം അടഞ്ഞു കിടക്കുമ്പോൾ പ്രത്യാശമാത്രമാണ് ജീവരക്ഷ നൽകുക.

? വാടകവീടുകളിലും പല സ്കൂളുകളിലും പഠിച്ചതുകൊണ്ടും മാർക്സിസത്തിന്റെ ലോകദർശനത്തെ ഉൾക്കൊണ്ടതുകൊണ്ടും പ്രാദേശികതയിൽ നിന്ന് വിമുക്തനാകാൻ എനിക്ക് കഴിഞ്ഞു. താങ്കളും പുഴയിൽ നിന്നും സമുദ്രത്തിലേക്ക് പ്രവേശിച്ചു. പ്രാദേശികത ഇല്ലാത്ത എന്നാൽ പ്രാദേശിക ബിംബങ്ങൾ ധാരാളമുള്ള രചനാതലത്തിലേക്ക് താങ്കൾ എങ്ങനെയാണ് എത്തിച്ചേർന്നത് ?

ശൈശവവും ബാല്യവും അനുകരണങ്ങളിൽ കൂടെയാണ് കടന്നു പോകുന്നത്. അമ്മ നൽകുന്ന ബാലപാഠങ്ങൾ. പിന്നെ ബന്ധുക്കളും സമൂഹവും നൽകുന്നവ. ബാല്യത്തിലാണ് പ്രകൃതിബിംബങ്ങളായി മനസ്സിൽ പതിക്കുന്നത്. കളിക്കൂട്ടുകാരുടെ മറ്റൊരു ലോകവും കുട്ടിയുടെ വ്യക്തിത്വത്തെ സ്ഥാപിക്കാൻ സഹായിക്കുന്നുണ്ട്.

ചിറ്റൂരിൽ ജനിച്ചു ജീവിച്ച എനിക്ക് ലോകം വളരെ ഇടുങ്ങിയതാവേണ്ടതാണ്. വായനയാണ് മനുഷ്യജീവിതത്തിന്റെ വിശാലതയിലേക്ക് എന്നെ പ്രവേശിപ്പിച്ചത്. മനുഷ്യബന്ധങ്ങളുടെ അകം കാണാൻ എം.ടി. എന്നെ സഹായിച്ചിട്ടുണ്ട്. വ്യക്തിയുടെ നിസ്സഹായത സമൂഹത്തിന്റെ ധാർഷ്ട്യം, ഇവ ഞാൻ അനുഭവിച്ചിട്ടുള്ളതാണ്.

ജീവിതത്തേയും ലോകത്തേയും സമഗ്രമായികാണാൻ ചെറുപ്പം തൊട്ടേ ഞാൻ ശീലിച്ചിരുന്നു. അക്കാലം ഏറെ പ്രക്ഷുബ്ധമായിരുന്നു. അനീതിക്കെതിരെയുള്ള ഏത് നീക്കത്തേയും ഞാൻ പ്രത്യേകം ശ്രദ്ധിച്ചു. കർഷകസമരങ്ങളും അവകാശ സമരങ്ങളും എന്റെ ശ്രദ്ധാകേന്ദ്രമായി. എന്നാൽ അവയൊന്നും പൂർണ്ണമായി എന്നിലേക്ക് ഇഴുകിച്ചേർന്നില്ല. വായ

നയും തൊഴിൽ അന്വേഷണവും മാത്രമാണ് ഞാൻ നടത്തിക്കൊണ്ടിരുന്നത്. വായിക്കുക, തുടരെ വായിക്കുക അതാണ് അന്നത്തെ എന്റെ രീതി. വായന നൽകിയ അറിവിനെ ജീവിതവുമായി സമന്വയിപ്പിക്കാൻ എനിക്ക് കഴിഞ്ഞു.

എന്തുതന്നെ ആയാലും അസ്തിത്വവാദത്തിന്റെ വ്യാജവ്യാകുലതകളെ അകറ്റിനിർത്താൻ എനിക്ക് കഴിഞ്ഞു. വ്യാജമായ ധൈഷണിക വ്യാപാരങ്ങളെ ഇന്നും ഞാൻ അവജ്ഞയോടെ കാണുന്നു. നവീന വസ്ത്രധാരണത്തെ പോലെ വ്യാജനെ ഇടയ്ക്കിടെ മാറ്റേണ്ടിവരും. മറ്റുള്ളവരുടെ ശ്രദ്ധക്ഷണിക്കാൻ പുതിയതിനെ ധരിക്കുകയും വേണം.

ഏ.ജീ.സ്. ഓഫീസിലെ അടിമത്തസമാനമായ അന്തരീക്ഷമാണ് എന്റെ ജീവിതബോധത്തെ വികസിപ്പിച്ചത്. സ്വാതന്ത്ര്യത്തിനും അവകാശങ്ങൾക്കും വേണ്ടിയുള്ള സമരം ജീവിതത്തിന്റെ ഭാഗമാണെന്ന് ഞാൻ തിരിച്ചറിഞ്ഞു. അടിമയും ഉടമയും ഇല്ലാത്ത സമത്വസുന്ദരമായൊരു ലോകത്തെ സ്വപ്നം കാണാൻ എനിക്ക് കഴിഞ്ഞു. യുവത്വത്തിന്റെ ധീരത വിട്ടുവീഴ്ചയില്ലാത്ത നിലപാടുകളായി എന്നിലേക്ക് എത്തി. സംഘടനയാണ് നിസ്സഹായന്റെ ശക്തി എന്ന ബോധ്യവുമുണ്ടായി. കമ്മ്യൂണിസ്റ്റ് പ്രത്യയ ശാസ്ത്രത്തിന്റെ അകമ്പടിയോടെ ലോകത്തെ മാറ്റിതീർക്കാനുള്ള പരിശ്രമത്തിൽ ഞാൻ ഏർപ്പെട്ടു. എന്റെ സംഘടനാപ്രവർത്തനത്തിന്റെ; ജീവിതത്തിന്റെ തുടർച്ചയായിരുന്നു എഴുത്ത്. ഞാൻ എങ്ങനെ ചിന്തിച്ചുവോ, ജീവിച്ചുവോ, അതിന്റെ ചരിത്രരേഖയാണ് എന്റെ എഴുത്തിലും.

പ്രാദേശികത എഴുത്തിനെ; ജീവിതത്തെ ഒരു പ്രദേശത്തേക്കു മാത്രമായി ചുരുക്കുകയാണ്. ലോകം വിശാലമാകുമ്പോൾ കാഴ്ചയും ചിന്തയും വിശാലമാകണം. കാഴ്ച പ്രാദേശികമാകണമെന്ന് നിർബന്ധിക്കുമ്പോൾ അതിന്റെ പിന്നിൽ നിക്ഷിപ്തതാൽപര്യങ്ങളുണ്ട്. എക്കാലത്തേയും നല്ല സാഹിത്യം പ്രാദേശികതയിൽ നിന്ന് ലോകത്തിന്റെ വിശാലതയിലേക്ക് പ്രവേശിച്ചവയാണ്. പ്രാദേശികതയെ സംസ്ക്കാര സ്വത്വമായി സ്വീകരിച്ച് മുന്നേറാൻ നമുക്കു കഴിയണം. മനോജ് സൂചിപ്പിച്ചതുപോലെ ഓരോരുത്തരും പുഴയിൽ നിന്ന് സമുദ്രത്തിലേക്ക് എത്തിച്ചേരണം. തുടക്കം പുഴയിൽ നിന്നാണെന്ന ഓർമ്മയും വേണം.

? ഗുജറാത്തിൽ അധികകാലം തുടരാൻ എനിക്ക് കഴിഞ്ഞില്ല. മലയാള ഭാഷയിൽ നിന്നുള്ള വേറിടൽ അസഹ്യമായി. രണ്ട് മണിക്കൂർ യാത്രചെയ്താണ് ആഴ്ചയിൽ ഒരിക്കൽ മലയാളം വാരികകൾ സംഘടിപ്പിച്ചിരുന്നത്. പുതിയൊരു നോവലും മനസ്സിലേക്ക് കടന്നുവന്നു. എന്റെ നോവൽ എനിക്ക് മാത്രം സൃഷ്ടിക്കാൻ കഴിയുന്ന ഒന്നാണ്. ജോലി എനിക്കുപകരം പലർക്കും ചെയ്യാൻ കഴിയും. എന്റെ ദുരിതാവസ്ഥ മനസ്സിലാക്കിയ ബി.രാജീവൻ എന്നെ നാട്ടിലേക്ക് മടങ്ങാൻ ആവശ്യപ്പെട്ടു. സാഹിത്യകാരൻ ജനമദ്ധ്യത്തിൽ സ്വന്തം നാട്ടിൽ ജീവിക്കണമെന്നും മാഷ് എഴുതി.

നാട്ടിൽ തിരിച്ചെത്തിയ ഞാൻ ഒരു സുഹൃത്തിന്റെ വീട്ടിൽ ഇരുന്ന് നോവൽ എഴുതിത്തുടങ്ങി. സുഹൃത്തിന്റെ വീട്ടിലെ താമസവും എഴുത്തും

എന്റെ ധൈഷണിക പരിവർത്തനത്തിന്റെ പൂർണ്ണതയായി. എന്റെ ആത്മീയാന്വേഷണം കാലത്തെ സംബന്ധിച്ച പുതിയ നിഗമനങ്ങളെ കണ്ടെത്തി. കാലത്തെ മഹാകാലത്തിന്റെ മഹാപ്രവാഹമായി ഞാൻ തിരിച്ചറിഞ്ഞു. എല്ലാം നശിക്കുന്ന കാലം ജഡകാലമാണ്. ജഡകാലം ഭാവി, ഭൂതം, വർത്തമാനം ഇവയായി വേർപിരിയുന്നു. മഹാകാലത്തിലെ മറ്റൊരു ശാഖയാണ് ജൈവകാലം. ജൈവകാലം സർഗ്ഗാത്മകതയുടെ ഫലമാണ്. പൂർവ്വികരെ ഉൾകൊണ്ട് സർഗ്ഗാത്മകമായി മുൻചുവടുവെയ്ക്കുന്നവരാണ് ജഡകാലത്തെ അതിജീവിക്കുക. ഇത് സർഗ്ഗാത്മകമായ എല്ലാ മണ്ഡലങ്ങൾക്കും പ്രസക്തമാണ്. കാളിദാസനും ഐൻസ്റ്റീനും കാലത്തെ ഭേദിച്ചത് സർഗ്ഗാത്മകമായ വ്യക്തിത്വം കൊണ്ടാണ്. ആത്മസമർപ്പണമാണ് സർഗ്ഗാത്മകത ആവശ്യപ്പെടുന്നത്.

എന്റെ ആത്മീയാന്വേണത്തിനും, അശാന്തമായ മനസ്സിനും വഴി കണ്ടെത്തിയ ആശ്വാസമായി. ദൈവസങ്കൽപമില്ലാതെ ഭൗതികമായ ആത്മാന്വേഷണത്തിലേക്ക് പ്രവേശിക്കാൻ എനിക്ക് കഴിഞ്ഞു. കമ്മ്യൂണിസത്തെ മതവിശ്വാസമാക്കിയവരുടെ അധഃപതനമാണ് ഞാൻ ചുറ്റിലും കണ്ടത്. ജനകീയ സാംസ്കാരികവേദിയും യാന്ത്രികതയുടെ അനിവാര്യമായ ദുരന്തത്തെ സ്വീകരിച്ച് ചരമമടഞ്ഞു. നക്സലൈറ്റുകൾ ചേരിതിരിഞ്ഞ് താത്വിക ചർച്ചകൾ നടത്തിപിരിഞ്ഞു. ആൾക്കൂട്ടത്തിന്റെ ജിഹ്വയായി നാടുപിടിച്ചടക്കിയ സാംസ്കാരിക പ്രവർത്തകർ സ്വകാര്യതയിലേക്ക് ഉൾവലിഞ്ഞു. അവർ നഷ്ടപ്പെട്ട ലോകം പിടിച്ചടക്കാൻ മുഖ്യധാരാ ശ്രമങ്ങൾ ആരംഭിച്ചു. എഴുത്തുകാരുടെ നില അതിദയനീയമാണ്.

നോവൽ എഴുതിത്തീർന്നതിനുശേഷം തിരുവനന്തപുരത്ത് എത്തി ബി.രാജീവനെ കണ്ടു. എഴുത്തും പ്രസാധനവും മുതലാളിത്ത പ്രവർത്തനമാണെന്ന് മാഷ് പറഞ്ഞു. കടലാസ്സ് മുതലാളിത്ത ഉൽപന്നമാണെന്നും പേനയും മുതലാളിത്ത സൃഷ്ടിയാണെന്നും രാജീവൻ ഓർമ്മിപ്പിച്ചു. പ്രസ്സുകാരനും മുതലാളിയാണെന്നും മാഷ് വിശദീകരിച്ചു. പനയോലയിലേക്കും എഴുത്താണിയിലേക്കും മടങ്ങിപ്പോകുമോ എന്ന എന്റെ ചോദ്യത്തെ ബി. രാജീവൻ അവഗണിച്ചു.

? സാംസ്കാരികവേദിയുടെ പതനം, നക്സലൈറ്റ് രാഷ്ട്രീയത്തിന്റെ ശൈഥില്യം താങ്കളുടെ വ്യക്തിജീവിതത്തേയും സാഹിത്യത്തേയും എങ്ങിനെയാണ് ബാധിച്ചത് ?

സൂക്ഷ്മതലത്തിൽ ചിന്തിച്ചാൽ സാമൂഹ്യപ്രതിബദ്ധതയുള്ള എന്നെ ഓരോ പ്രസ്ഥാനങ്ങളും ഏറ്റെടുക്കുകയായിരുന്നു. ഇന്നും അന്നും ഞാൻ ഒരു വേദിയിലും പ്രത്യക്ഷപ്പെടുന്നില്ല. ദേശാഭിമാനി സ്റ്റഡിസർക്കിൾ; മാർക്സിസ്റ്റ് പാർട്ടി എന്നെ അവരുടെ എഴുത്തുകാരനാക്കി. ഞാൻ മാതൃഭൂമിയിലും കലാകൗമുദിയിലുമാണ് എഴുതിക്കൊണ്ടിരുന്നത്. ഈ പത്രങ്ങളെല്ലാം മുതലാളിത്തപത്രങ്ങളാണെന്നാണ് അവർ ആരോപിച്ചിരുന്നത്. അപ്പോൾ ഞാൻ മുതലാളിത്തത്തെ പോഷിപ്പിക്കുന്ന എഴുത്തുകാരനാകേണ്ടതാണ്. എന്റെ വിഷയമാണ് കമ്മ്യൂണിസ്റ്റുകാരെ ആകർഷിച്ചത്.

അതുകൊണ്ട് ഞാനവരുടെ പക്ഷക്കാരനായി.

മാതൃഭൂമിയിലും മറ്റും എഴുതിക്കൊണ്ടിരുന്ന എന്റെ നിലപാടുകൾ ശരിയായിരുന്നുവെന്ന് ഇപ്പോഴും ഞാൻ വിശ്വസിക്കുന്നു. എതിർപക്ഷക്കാരെയാണ് എപ്പോഴും ബോധവാന്മാരാക്കേണ്ടത്. സ്വന്തം പക്ഷക്കാർ കാര്യങ്ങൾ അറിയാവുന്നവരാണല്ലോ. അതുകൊണ്ടാണ് ഞാൻ എക്കാലത്തും എന്റെ നിലപാടുകളെ അംഗീകരിക്കുന്ന പത്രങ്ങളിൽ എഴുതാതിരുന്നത്. ജനകീയ സാംസ്കാരിക വേദിയുടെ 'പ്രേരണ'യിലും ഞാൻ യാതൊന്നും എഴുതിയിട്ടില്ല.

ഏ.ജീസിൽ നിന്ന് പുറത്താക്കപ്പെട്ടതോടെ എന്റെ പൊതുജീവിതവും പൊതുപ്രവർത്തനവും അവസാനിച്ചു. തികച്ചും സ്വകാര്യമായ ജീവിതം. അത്യാവശ്യത്തിനു മാത്രമെ വീട്ടിൽ നിന്നിറങ്ങാറുള്ളു. അപൂർവ്വമായി മാത്രം വിവാഹങ്ങളിലും മരണാനന്തര ചടങ്ങുകളിലും പങ്കെടുക്കാറുണ്ട്. സുഹൃത്തുക്കൾ എന്നെ തിരഞ്ഞെത്തുകയാണ് പതിവ്. ഇന്നത്തെ ധനാധിഷ്ഠിത മാന്യതകളുമായും കപട രാഷ്ട്രീയവുമായും ഒരിക്കലും സന്ധിചെയ്യാനാവില്ല. സമത്വസുന്ദരലോകത്തെ എല്ലാ രാഷ്ട്രീയ പ്രസ്ഥാനങ്ങളും കയ്യൊഴിഞ്ഞു. പ്രയോജനവാദം അതിന്റെ മൂർദ്ധന്യദശയിലാണ്. പ്രയോഗികത; ഭൗതികനേട്ടം അതാണ് സമൂഹത്തിന്റെ മാനദണ്ഡം. ഇത്തരമൊരു സാഹചര്യത്തിൽ ആത്മാർത്ഥതയുള്ളവർ ഉൾവലിയുക സ്വാഭാവികമാണ്. കാലം മാറുമെന്നും മാറ്റം അനിവാര്യമാണെന്നും നമുക്ക് വെറുതെ ആശിക്കാം.

പാർലിമെന്ററി കമ്മ്യൂണിസത്തിന്റെ കാപട്യം ബോദ്ധ്യപ്പെട്ടതോടെയാണ് ഞാൻ കുറെക്കൂടി തീവ്രമായ നിലപാടുകളിലേക്ക് മാറിയത്. അത് എന്റെ വികാസം തന്നെയാണ്. ജീവിതത്തിന് ബൗദ്ധികമായ അർത്ഥം കണ്ടെത്താനുള്ള ശ്രമം. എന്റെ അന്വേഷണത്തിന്; ചോദ്യങ്ങൾക്ക് മറുപടി നൽകിയത് കമ്മ്യൂണിസത്തിന്റെ മാനുഷികതയാണ്. കമ്മ്യൂണിസം ഭരണകൂടമായതോടെ സംഭവിച്ച മനുഷ്യത്വരാഹിത്യത്തെക്കുറിച്ച് ക്രമേണ എനിക്ക് ബോദ്ധ്യം വന്നുതുടങ്ങി. സോഷ്യലിസവും ഫാസിസമാകുമെന്നും ചൂഷകശക്തിയാകുമെന്നും ഞാൻ തിരിച്ചറിഞ്ഞു. അതോടെയാണ് റഷ്യൻ കമ്മ്യൂണിസവും ഭരണകൂടവും എന്താണെന്ന് ഞാൻ മനസിലാക്കുന്നത്. ഈ കാലഘട്ടത്തിലാണ് ജനകീയ സാംസ്കാ രികവേദി ശിഥിലമാകുന്നത്. അതോടെ കമ്മ്യൂണിസവും സമത്വസുന്ദരലോകവും ഒരു വ്യാമോഹം മാത്രമായി എന്നിൽ ശേഷിച്ചു. സോവിയറ്റ് യൂണിയന്റെ തകർച്ചയെ മനോഘാതങ്ങൾ ഇല്ലാതെ സ്വീകരിക്കാൻ എനിക്ക് കഴിഞ്ഞു. സോഷ്യൽ ഫാസിസത്തിന്റെ ശിഥിലീകരണം കാലത്തിന്റെ, മാനുഷികതയുടെ, വിജയമാണെന്ന് ഞാൻ തിരിച്ചറിഞ്ഞു. കമ്മ്യൂണിസം വിധിവാദമായപ്പോൾ ഉണ്ടായ അപകടമാണ് റഷ്യയുടെ അധഃപതനം. ഭരണകൂടം എപ്പോഴും ജനവിരുദ്ധമാണെന്ന സത്യത്തെ സോവിയറ്റ് യൂണിയൻ വെളിപ്പെടുത്തി.

എന്നെ അമ്പരപ്പിച്ചത് യു.പി. ജയരാജാണ്. നക്സൽ പക്ഷക്കാരനായ ജയരാജ് റഷ്യയുടെ അധഃപതനത്തെ കണ്ട് വേദിച്ച് കഥ എഴുതി.

പല ചിന്തകളും മിക്കവരുടെയും രക്താംശമാകുന്നില്ലെന്നതാണ് സത്യം. സോവിയറ്റ് യൂണിയന്റെ ശൈഥില്യത്തെക്കുറിച്ച് അതിന്റെ കാരണങ്ങളെ ക്കുറിച്ച് ഇവിടെ ഗൗരവമായ ചർച്ച നടന്നിട്ടില്ല. അതിനുകാരണം ഇവിടത്തെ കമ്മ്യൂണിസ്റ്റുകാർപോലും കമ്മ്യൂണിസത്തിന്റെ വരവിനെ ഭാവിയിൽ പോലും കാണുന്നില്ല. പിന്നെ ഇവരാരും യഥാർത്ഥ കമ്മ്യൂണിസ്റ്റുകാരുമല്ല.

രാഷ്ട്രീയ പ്രമേയമായിരുന്നു ഞാൻ എഴുതിക്കൊണ്ടിരുന്നത്. പ്രത്യേകിച്ച് കമ്മ്യൂണിസം. കമ്മ്യൂണിസം കാലഹരണപ്പെട്ടതോടെ രചനാ പരമായി എന്റെ പ്രമേയവും അപ്രസക്തമായി. താത്വികതലം നഷ്ടപ്പെട്ട രാഷ്ട്രീയ പ്രസ്ഥാനങ്ങളുടെ വക്താവാകാനും എനിക്കു കഴിയില്ല. കാലഹരണപ്പെട്ട വിഷയവുമായി; ആവർത്തന വിരസതയുമായി, മുന്നോട്ടു പോകാൻ എനിക്ക് കഴിയില്ല. അപ്പോൾ നിശ്ശബ്ദതയാണ് ഭൂഷണം. നിശ്ശബ്ദത എന്റെ സ്വകാര്യ അന്വേഷണമായി നീളുന്നു.

ദൈവങ്ങളെ പുറന്തള്ളിയ ഞാൻ അതീതശക്തികളില്ലാത്ത ലോക ത്തെയാണ് അന്വേഷിക്കുന്നത്. ഭൗതികതയുടെ ആത്മീയത അതാണ് ഞാൻ കണ്ടെത്താൻ ശ്രമിക്കുന്നത്.

? ഗുജറാത്തിലേക്കുള്ള എന്റെ യാത്ര ഗുരുവിൽ നിന്നുള്ള വിമോ ചനമാണ്. ഞാൻ എന്റെ വഴിയും വെളിച്ചവുമായി വികസിച്ചു. ബി.രാജീവന്റെ പരിണാമം ഗുരു അപകടമാണെന്ന് അറിയിച്ചു ?

താങ്കളുടെ മനസ്സിലെ ഗുരുസങ്കല്പം എന്താണ് ? ജീവിതത്തിൽ ആരെങ്കിലും ഗുരുസ്ഥാനത്ത് ഉണ്ടായിരുന്നോ ?

ഗുരു അന്വേഷണത്തിന്റെ തുടർച്ചയല്ല. ഗുരുവിനെ സ്വീകരിക്കുന്ന തോടെ എല്ലാ അന്വേഷണങ്ങളും അവസാനിക്കുന്നു. ജീവിതത്തിന്റെ വിധി കൽപ്പന നിരന്തരമായ അന്വേഷണമാണ്. മരണം വരെയുള്ള ഒടുങ്ങാത്ത അന്വേഷണം. ഗുരു അറിവിന്റെ പരിമിതിയാണ്. ഗുരുവിനെ സ്വീകരിക്കു മ്പോൾ മറ്റ് മാർഗ്ഗങ്ങൾ അടയുന്നു. ഗുരുവിനെ സ്വീകരിക്കുന്ന ആൾ ധൈഷണികമായി അടിമയാണ്. ശിഷ്യനും അനുയായിക്കും സ്വന്തമായ ചിന്തയും കാഴ്ചപ്പാടും ഉണ്ടാകില്ല.

ജീവിതമാണ് എക്കാലത്തും എന്റെ ഗുരു. പുസ്തകങ്ങൾ എന്റെ അന്വേഷണത്തിന്റെ ഉപകരണങ്ങൾ മാത്രം. അന്നത്തെ സമൂഹം എനിക്ക് ഒരുപാട് അറിവുകൾ നൽകി. ഇന്നത്തെ ജീവിതവും വ്യത്യസ്തമായ അറിവുകൾ നൽകുന്നുണ്ട്. ജീവിതത്തെ ആർക്കും നിർവ്വചിക്കാനാവില്ല. ഓരോ ഗുരുവിന്റേയും നിർവ്വചനങ്ങളെ പിൻഗാമികൾ തിരുത്തിക്കൊണ്ടി രിക്കുന്നു. തിരുത്തലുകൾ അത്യാവശ്യമാണ്. അത് ജീവിതത്തിലായാലും ചിന്തയിലായാലും. ചെത്തിവൃത്തിയാക്കിയ മുറ്റങ്ങൾ അവ ബാഹ്യമായി സുന്ദരമായിരിക്കാം. അവിടെ കളകൾ പോലും വളരില്ല. ഗുരുസ്ഥാനീയർ ഇല്ലാത്ത ശിരസ്സിലാണ് മൗലികമായ കണ്ടെത്തലുകൾ സംഭവിക്കുക.

ദാർശനികതയിൽ നിന്ന് സാഹിത്യത്തിലേക്ക് വരുമ്പോഴും ഗുരു അപകടകാരിയാണ്. എഴുത്തുകാരൻ ഗുരുവിനെ സ്വീകരിക്കുമ്പോൾ അനുകരണമാണ് ഉണ്ടാകുക; മൗലികമായ രചനയല്ല. മൗലികത മുൻഗാമി

കളെ സ്വാംശീകരിച്ച് പുത്തൻ കണ്ടെത്തലുകൾ നടത്തുന്നു. ഭാഷ, സങ്കേതം, പ്രമേയം ഇവയിൽ ഗുരുവില്ലാത്തവരാണ് മൗലികമായ ചുവടു വെയ്പുകൾ നടത്തുക.

അന്ധന് വഴികാട്ടി അത്യാവശ്യമാണ്. ഇക്കാലം അന്ധന്മാരുടെ കാലമാണ്. എല്ലാവരും വഴികാട്ടികളെ–ഗുരുവിനെ അന്വേഷിക്കുന്നു. സ്വയം വഴികാട്ടിയാകുക; ഗുരുവാകുക, അതാണ് ശരിയായ മാർഗ്ഗം.

? ഏട്ടന്റെ വിവാഹജീവിതത്തെക്കുറിച്ച് ഞാൻ മുമ്പ് സൂചിപ്പിച്ചു വല്ലോ. സർവ്വീസിൽ ഇരിക്കെ മരിക്കണമെന്ന് ഏട്ടൻ ഇടയ്ക്കിടെ എന്നോടു പറഞ്ഞു. സ്ഥിരം വഴക്കാളിയായ, തന്നിഷ്ടക്കാരിയായ ഭാര്യയുമായി പെൻഷൻ ആയതിനുശേഷം വീട്ടിൽ സ്ഥിരമായി കൂടാൻ അദ്ദേഹം ആഗ്ര ഹിച്ചിരുന്നില്ല. ഹൃദയം സ്തംഭിച്ച് ഏട്ടൻ പെട്ടെന്ന് മരിച്ചു. ഏട്ടന്റെ മരണം എനിക്ക് മനുഷ്യബന്ധത്തേയും ജീവിതത്തേയും സംബന്ധിച്ച് പുതിയ ഉൾക്കാഴ്ചകൾ നൽകി. മൂന്നാം ദിവസം സാന്ത്വനിപ്പിക്കാനായി ചിലർ വന്ന പ്പോൾ ഏട്ടത്തിയമ്മ മുറിയിൽ ഉണ്ടായിരുന്നില്ല. സഹപ്രവർത്തകനെ വിളിച്ച് ഏട്ടന്റെ പി.എഫിന്റെയും ഗ്രാറ്റുവിറ്റിയുടേയും കണക്കെടു ക്കുകയാ യിരുന്നു അവർ. അമ്മയാകട്ടെ പി.എഫിനും മറ്റും അവകാശം നേടാനുള്ള തിരക്കിലാണ്. ഏട്ടൻ അമ്മയുടെ പേരാണ് അവകാശിയായി രേഖപ്പെടുത്തി യിരിക്കുന്നത്. ഭാര്യയ്ക്കും മക്കൾക്കുമാണ് ഏട്ടന്റെ സ്വത്തിനും പണത്തി നും അവകാശം എന്നു വാദിച്ച ഞാൻ ഇംഗ്ലീഷ് അറിയാത്ത അമ്മയെ അവകാശ കൈമാറ്റരേഖകളിൽ ഒപ്പിടുവിച്ച് പ്രശ്നം അവസാനിപ്പിച്ചു.

തുടർന്ന് അടിയന്തരത്തിനു മുമ്പുള്ള ശേഷക്രിയകളാണ്. ഏട്ടന് പെൺമക്കൾ മാത്രമായതുകൊണ്ട് ശവസംസ്കാരം മുതൽക്കുള്ള ചടങ്ങു കളെല്ലാം ഞാനാണ് നിർവ്വഹിച്ചത്. പേരൂരിലെ ചടങ്ങുകൾ അവസാനി ക്കാൻ ഉച്ചയോടടുത്തു. ഏട്ടന്റെ ഓർമ്മകളിൽ മുഴുകിയ ഞാൻ വിശപ്പിന്റെ തീവ്രത അറിഞ്ഞില്ല. ഹോട്ടലിൽ അത്യാവശ്യ ഭക്ഷണമാണ് ആവശ്യ പ്പെട്ടത്. ദോശ തിന്നുകഴിഞ്ഞപ്പോൾ ഏട്ടത്തിയമ്മ സ്വീറ്റ്സ് വേണമെന്നു പറഞ്ഞു. ഏട്ടത്തിയമ്മയ്ക്കും രണ്ടു പെൺമക്കൾക്കും മൂന്നു തരം മധുര പലഹാരങ്ങൾ വിളമ്പാൻ ആവശ്യപ്പെട്ട ഞാൻ ഏട്ടന്റെ മൂത്ത മകളോട് അച്ഛൻ മരിച്ചാൽ സ്വീറ്റ്സ് കഴിച്ച് ആഘോഷിക്കണമെന്നു പറഞ്ഞു.

മനുഷ്യബന്ധങ്ങളുടെ ഭീകരതയായി, വ്യർത്ഥതയായി, ഏട്ടത്തി യമ്മ മനസ്സിലേക്ക് കടന്നുവന്നു. നാൽപതുദിവസം കഴിഞ്ഞപ്പോൾ ഏട്ടത്തി യമ്മ മക്കളുമായി വീടു വിഭജിച്ച് വേറെ താമസിച്ചു. ഏട്ടന്റെ മരണാന്തര മായി കിട്ടിയ പണത്തെ വീടു മോടിപിടിപ്പിക്കാനും ആഭരണങ്ങൾക്കും ഫ്രിഡ്ജിനും വേണ്ടി ചെലവഴിച്ചു.

ജീവിതത്തിന്റെ തുടർച്ചതന്നെയാണ് മരണം. മനുഷ്യജീവി തത്തിനു മുമ്പും പിമ്പും ജീവാവസ്ഥ ഇല്ലെന്ന് ഞാൻ വിശ്വസിക്കുന്നു. ബീജങ്ങളുടെ സങ്കലനത്തിന് ചെയ്യാനാകുക മറ്റ് ബീജങ്ങളെ സൃഷ്ടി ക്കലാണ്. ആത്മാവും പരലോകവും മനുഷ്യന്റെ ഭാവനകൾ മാത്രമാണ്. അറിവുകേടിന്റെ സൃഷ്ടികൾ. മരണം ഭീതിയായല്ല വാർദ്ധക്യത്തിന്റെ

അനുഗ്രഹമായാണ് എന്നിലേക്ക് കടന്നുവരുന്നത്. മരണം ജീവിതാവസാന മല്ല ജീവിതത്തിന്റെ തുടർച്ചയാണെന്ന് ഞാൻ വിശ്വസിക്കുന്നു.

മരണത്തോടെ എല്ലാം അവസാനിക്കുന്നു. ഊർജ്ജത്തിന്റെ നാശത്തോടെ ആത്മാവും ശരീരവും ഇല്ലാതാകുന്നു. മനുഷ്യശരീരത്തിന് പുറത്ത് ആത്മാവും ജീവനുമില്ല. മനുഷ്യജീവിതം സമ്പൂർണ്ണമാകേണ്ടത് ഈ ഭൂമിയിലാണ്, ഇല്ലാത്ത പരലോകത്തല്ല. മനുഷ്യന്റെ ഉത്തരവാദിത്തം ഭൂമിയിലെ മനുഷ്യരോടും സഹജീവികളോടുമാണ്.

വേണ്ടപ്പെട്ടവരുടെ മരണം നമ്മുടെ ജീവിതാവബോധത്തെ വളരെ അധികം വികസിപ്പിക്കാറുണ്ട്. താങ്കളുടെ അനുഭവങ്ങൾ എന്താണ് ?

അച്ഛൻ ഒരിക്കലും പ്രകടനക്കാരനായി ജീവിച്ചിട്ടില്ല. വലിയൊരു ചിന്താപദ്ധതിയെ ഉള്ളിൽ ഒതുക്കിയ സാധാരണക്കാരനായ മനുഷ്യൻ. ആരോടും അവകാശവാദം നടത്തിയിട്ടില്ല. തന്നാൽ ആവുംവിധം എവി ടേയും പ്രവർത്തിച്ചു. മാനുഷികമെങ്കിലും നിരുപദ്രവമായ ജീവിതം.

മരണക്കിടക്കയിൽ കിടന്ന അച്ഛൻ തലയിണക്കു കീഴെ ഒരു കവർ വെച്ചിരുന്നു. മരണശേഷം അതുവായിക്കാൻ നിർദ്ദേശിച്ചിരുന്നു. അച്ഛന്റെ മരണത്തിനുശേഷം കവർ തുറന്നു വായിച്ച ഞങ്ങൾ അതിലെ നിർദ്ദേശ ങ്ങളെ അനുസരിച്ച് മരണാനന്തര ചടങ്ങുകൾ നടത്തി. ശ്രാദ്ധവും ബലി യിടലും അടിയന്തരവുമെല്ലാം ഒഴിവാക്കാൻ അച്ഛൻ ആവശ്യപ്പെട്ടു. കവറിൽ ഉണ്ടായിരുന്ന പണം കൊണ്ട് അടുത്ത സ്കൂളിലെ കുട്ടികൾക്ക് സദ്യ നടത്തി. അച്ഛന്റെ നിർദ്ദേശം അനുസരിച്ചുതന്നെ ഇപ്പോഴും കാര്യ ങ്ങൾ നീങ്ങുന്നു. ചരമവാർഷിക ചടങ്ങുകൾ ഒന്നും നടത്താറില്ല.

വേണ്ടപ്പെട്ടവരുടെ മരണം നടക്കുമ്പോഴെല്ലാം അതികഠിനമായ നിർവ്വികാരതയാണ് അനുഭവപ്പെടാറ്. ദുഃഖത്തിന്റെ പാരമ്യാവസ്ഥ മറി കടക്കാൻ പ്രകൃതി നൽകുന്നതാണ് നിർവ്വികാരത. അല്ലെങ്കിൽ ഒരു മരണ ത്തോടെ അനേകം മരണങ്ങളും സംഭവിക്കുമല്ലോ. വേണ്ടപ്പെട്ടവർ മരിച്ചാ ൽ വിശപ്പും ഉറക്കവും ബാധിക്കാറില്ല. മരണാനന്തര ചടങ്ങുകൾക്കു ശേഷ മാണ് എല്ലാ വികാരങ്ങളും പ്രബല ശക്തിയാകുക.

മരണം മനുഷ്യന്റെ നിസ്സാരതയെ, നിസ്സഹായതയെ വെളിപ്പെടു ത്തുന്നു. കൂട്ടത്തിൽ പ്രകൃതി ജീവിവർഗ്ഗങ്ങളുടെ ലക്ഷ്യത്തേയും വ്യക്ത മാക്കുന്നു. പിടിച്ചടക്കലിന്റെ വ്യർത്ഥതയെയാണ് ഓരോ മരണവും ഓർമ്മ പ്പെടുത്തുന്നത്. മരിക്കാൻ വേണ്ടി ജീവിക്കുന്ന മനുഷ്യൻ മരണത്തെയാണ് അതിജീവിക്കേണ്ടത്.

? മുമ്പുതന്നെ ശിഥിലമായ കുടുംബബന്ധത്തെ ഏട്ടന്റെ മരണം തീവ്രമാക്കി. അസഹ്യമായ ഒറ്റപ്പെടൽ, പ്രത്യാശകളില്ലാത്ത സാമൂഹ്യ, രാഷ്ട്രീയാവസ്ഥ. വായനക്കാരെ മുമ്പിൽ കാണാത്ത ഗൗരവമായ എഴുത്ത്. മുഖ്യധാരാ പ്രസിദ്ധീകരണങ്ങളിൽ നിന്നുള്ള വേറിടൽ ഇവ ജീവിതത്തിൽ ആന്തരികമായും ബാഹ്യമായും പ്രശ്നങ്ങളെ സൃഷ്ടിച്ചു. ലോഡ്ജിൽ നോവൽ എഴുതാൻ ഇരുന്നപ്പോൾ അടുത്തവീട്ടിലെ പെൺകുട്ടിയുമായി കൂടുതൽ അടുത്തു. യാദൃച്ഛികമായാണ് അവളുടെ മനസ്സിൽ ഞാൻ

ഉണ്ടെന്ന് തിരിച്ചറിഞ്ഞത്. അപ്പോഴും മുഖ്യധാരയുടെ സുരക്ഷിതത്വത്തി ലേക്ക് പ്രവേശിക്കാൻ ഞാൻ തയ്യാറായില്ല. അവളുടെ വീട്ടിൽ സ്ഥിരം സന്ദർശകൻ ആയതുകൊണ്ട് എന്റെ മാനസികാവസ്ഥ ശാന്തമായി തുടങ്ങി. ആത്മഹത്യയിലേക്ക് വരെ എത്തിയ ചിന്തകൾ ജീവിതത്തിലേക്ക് മടങ്ങി. സാംസ്കാരികവേദിയുടെ ശൈഥില്യത്തോടെ, പ്രതീക്ഷകൾ നഷ്ടപ്പെട്ട പ്പോൾ സനൽദാസും സുബ്രഹ്മണ്യദാസും ആത്മഹത്യ ചെയ്ത് പ്രശ്ന ങ്ങളെ അവസാനിപ്പിച്ചു. പ്രണയമാണ് ആത്മഹത്യയിൽ നിന്നും എന്നെ പിന്തിരിപ്പിച്ചത്. താങ്കളുടെ അനുഭവം എന്താണ് ?

മീനാക്ഷി സോഷ്യൽ സയന്റിസ്റ്റ് മാസികയിലെ പ്രവർത്തകയായി രുന്നു. എന്റെ നിലപാടുകളെ അംഗീകരിക്കുന്ന വായനക്കാരി. ഞങ്ങളുടെ സൗഹൃദം ക്രമേണ പ്രണയമായിത്തീർന്നു. പ്രണയത്തിന്റെ വൈകാരിക പരിസരമൊന്നും ഞങ്ങളുടെ മുമ്പിൽ ഉണ്ടായിരുന്നില്ല. തീക്ഷ്ണമായ ജീവിതപ്രശ്നങ്ങൾ മാത്രം. എന്റെ അരക്ഷിതാവസ്ഥയെ, ഏകാന്തതയെ, ഫലശൂന്യമായ ജീവിതത്തെ രക്ഷിക്കാൻ ദാമ്പത്യത്തിനു കഴിഞ്ഞു.

? മാർഗ്ഗങ്ങൾ അടഞ്ഞവന്റെ മുമ്പിൽ ആത്മഹത്യയാണ് രക്ഷാ മാർഗ്ഗം. പാർലിമെന്ററി കമ്മ്യൂണിസം അനുയായികൾക്ക് വമ്പിച്ച ഭൗതിക നേട്ടങ്ങൾ നൽകുന്നു. ജനകീയ സാംസ്കാരിക വേദിയും നക്സലിസവും ഓരോരുത്തർക്കും കനത്ത നഷ്ടങ്ങളാണ് ഉണ്ടാക്കുക. വ്യവസ്ഥയെ ധിക്കരിക്കുന്നതുകൊണ്ട് മിക്കവരും ജോലി ഉപേക്ഷിച്ച് പാർട്ടി പ്രവർത്തനം നടത്തുന്നു. ബിരുദധാരികളായ യുവാക്കൾ വിപ്ലവത്തിനു വേണ്ടി പ്രവർത്തിക്കുന്നു. ഇവർക്കെല്ലാം ഒരുപാട് നഷ്ടങ്ങളാണ് സംഭവിച്ചത്. ജനിച്ച വീടും ബന്ധുക്കളും ഇല്ലാതായി. പ്രസ്ഥാനത്തെ വിശ്വസിച്ചതു കൊണ്ട് ഭൗതികനേട്ടങ്ങളെ എല്ലാം നിരാകരിച്ചു. വീട്ടിലേക്ക്, കുടുംബ ബന്ധങ്ങളിലേക്ക് തിരിച്ചുപോകാൻ അവർക്ക് ഒരിക്കലും കഴിയില്ല. പോലീസിന്റെ മർദ്ദനം ഏറ്റവർക്ക് നരകബാധപോലെ രോഗബാധയും. ഇത്തരം അവസ്ഥയിൽ ഒന്നുകിൽ ഭ്രാന്ത്, അല്ലെങ്കിൽ ആത്മഹത്യ. സാധാ രണ പ്രവർത്തകരിൽ പലരും ആത്മഹത്യ ചെയ്ത് ജീവിതം അവസാനിപ്പി ച്ചിട്ടുണ്ട്. ഭ്രാന്തന്മാരായി തീർന്നവരുമുണ്ട്. പ്രശസ്തരുടെ ആത്മഹത്യ യാണ് എപ്പോഴും ചർച്ചാവിഷയമാകുക, എവിടേയും അനുയായികൾ അവഗണിക്കപ്പെടുന്നു. ഇത് അന്യന്റെ വഴിയെ പിന്തുടരുന്നവന്റെ ദുരന്തമാണ്.

ജനകീയ സാംസ്കാരിക വേദിയും നക്സലിസവും തൊണ്ണൂറു കൾ കടക്കാതെ അവസാനിച്ചു. പ്രവർത്തകരിൽ പലരും കരിയറിസ്റ്റു കളായി. ചിലർ പൂർണ്ണമായും മുഖ്യധാരയുടെ വക്താക്കളായി. എങ്കിലും ഇവരിൽ എല്ലാംതന്നെ നന്മനിറഞ്ഞ സാമൂഹ്യബോധത്തെ ഉണ്ടാക്കാൻ കഴിഞ്ഞു എന്നതാണ് ആ കാലഘട്ടത്തിന്റെ പ്രത്യേകത. കേരളീയ, ഭാരതീയ സാമൂഹ്യാവസ്ഥയെ തിരിച്ചറിയാതെയാണ് എല്ലാത്തരം കമ്മ്യൂണിസ്റ്റുകാരും ഇവിടെ പ്രവർത്തിച്ചത്. അതിന്റെ ദുരന്തമാണ് പ്രസ്ഥാന ങ്ങളുടെ പരാജയം. കൂടാതെ ഭരണകൂടത്തിന്റെ ശക്തി എന്താണെന്ന്

മനസ്സിലാക്കാൻ ഇന്നും നമ്മുടെ കമ്മ്യൂണിസ്റ്റുകാർക്ക് കഴിഞ്ഞിട്ടില്ല.

നിഷേധിച്ച് വളർന്നതിനാൽ എന്റെ തീരുമാനങ്ങളിൽ വീട്ടുകാർ ഇടപെട്ടിരുന്നില്ല. അവരുടെ ന്യായവാദങ്ങളെ ഞാൻ അംഗീകരിച്ചുമില്ല. എന്റെ കീശയിൽ പെൺകുട്ടിയുടെ ഫോട്ടോ കണ്ടപ്പോൾ മൂത്ത പെങ്ങൾ അന്വേഷണവുമായി എത്തി. പ്രായംതികഞ്ഞ ആണിന്റെ കയ്യിലുള്ള പെണ്ണിന്റെ ഫോട്ടോവിന് പ്രണയത്തിന്റെ തലമാണുള്ളതെന്ന് പറഞ്ഞ ഞാൻ ഭർത്താവ് മറ്റു പെണ്ണുങ്ങളെ തേടിപ്പോകാതിരിക്കാനുള്ള വഴി നോക്കാൻ പറഞ്ഞു. സ്വന്തം ഇണയെ ഓരോരുത്തരും തെരഞ്ഞെടുക്കേണ്ട താണെന്നു പറയാനും ഞാൻ മറന്നില്ല.

അവൾ ടീച്ചറായപ്പോൾ വിവാഹാലോചനകൾ ആരംഭിച്ചു. എന്റേയും അവളുടേയും ബന്ധത്തെക്കുറിച്ച് അവളുടെ വീട്ടുകാർക്ക് അറിവുള്ളതാണ്. അവളുടെ അമ്മയും അച്ഛനും എന്റെ കാലുപിടിച്ചാൽ ഞാൻ നിസ്സഹായനായിത്തീരും. എതിർപ്പിനെ നേരിടാൻ എനിക്കു കഴിയും. യാചനയെ ധിക്കരിക്കാൻ എനിക്കു കഴിയില്ല.

അപകടസാധ്യതയെ തിരിച്ചറിഞ്ഞ ഞാൻ വിവാഹത്തിനുള്ള ഒരുക്കങ്ങൾ ആരംഭിച്ചു. പത്തു ജോഡി സാരികളും ജാക്കറ്റുകളും വാങ്ങിച്ച് ട്രങ്കുപെട്ടിയിൽ സൂക്ഷിച്ചുവെച്ചു. താമസം മാറ്റേണ്ടിവരുമെന്ന് കണക്കാക്കി ഇസ്തിരിപ്പെട്ടിയും ടേബിൾ ലാംബും വാങ്ങിച്ചു. വിവാഹ ദിവസം നിശ്ചയി ച്ചതിനുശേഷം സുഹൃത്തിനെ വീട്ടിൽ വിവരം അറിയിക്കാൻ ചുമതല പ്പെടുത്തി. ആരുതടുത്താലും അവൻ തന്നിഷ്ടം പോലെ കാര്യം നടത്തു മെന്നും അതുകൊണ്ട് വിവാഹത്തിൽ പങ്കെടുക്കാമെന്നും അമ്മ പറഞ്ഞു. ആറുമാസത്തിനകം മാറി താമസിക്കണമെന്ന നിർദ്ദേശവും അമ്മ നൽകി.

പറളി രജിസ്റ്റർ ഓഫീസിൽ വെച്ചാണ് എന്റെയും സുഖലതയു ടെയും വിവാഹം നടന്നത്. വിരലിലെണ്ണാവുന്ന സുഹൃത്തുക്കൾ മാത്രം. മൂത്തപെങ്ങളും ഇളയ പെങ്ങളുമുണ്ട്. നേരെ മൂത്ത ഏട്ടൻ ഗൾഫിലേക്ക് കടന്നിരുന്നു. സ്കൂളിലേക്ക് പുറപ്പെട്ടിറങ്ങിയ ലത രജിസ്റ്റർ ഓഫീസിൽ എത്തുകയുണ്ടായി.

വിവാഹശേഷം ലതയുടെ വീട്ടിൽ ആളെവിട്ട് വിവരം അറിയിച്ചു. പ്രാകൃതരായ അമ്മാവന്മാരാണ് അവൾക്കുള്ളത്. മലമടക്കുകളിലെ കൃഷി ക്കാർ. മൃഗവികാരങ്ങൾ മാത്രമാണ് അവരുടെ ജീവിതം. എന്നെ കൊല്ലു മെന്ന ഭീഷണിക്ക് മരുമകൾ വിധവയാകുമെന്ന മറുപടിയാണ് ഞാൻ ഇട നിലക്കാരനു നൽകിയത്. വ്യത്യസ്ത ജാതികളേയും സാമ്പത്തികാ വസ്ഥയേയും അംഗീകരിക്കാൻ അവർക്കൊരിക്കലും കഴിഞ്ഞില്ല.

(അവസാനിക്കുന്നില്ല)

കവിത

# പാപപ്രഭുക്കൾ

ചെമ്മനം

–1–

കോട്ടായം പാർട്ടി വളർത്താൻ
പണിപ്പെട്ടുകട്ടനടിച്ചു കഴിഞ്ഞവരേ,
പാർട്ടിവളർന്നതു കാരണം പോയ് ഞങ്ങൾ
മട്ടനടിച്ചാൽ ക്ഷമിക്കേണമേ !
(ആഹാരമില്ലാതെയായിരങ്ങൾ വാഴു–
മാദിവാസിക്കാട്–പോട്ടെ, പോട്ടെ !)

–2–

പാർട്ടിക്കുവേണ്ടിക്കടത്തിണ്ണയിൽ പാതി–
രാത്രികളിൽ തലചായ്ച്ചവരേ,
പാർട്ടിനേതാവിൻ പകലുറക്കം നവം
കൊട്ടാരമായാൽ പൊറുക്കേണമേ!
(പാതയോരങ്ങളിൽ ചോരും കുടിൽകളിൽ
പാർക്കുന്നതെത്രപേർ ? – പോട്ടെ, പോട്ടെ !)

–3–

നിത്യവും മാറുവാനില്ലാഞ്ഞുടുമുണ്ടു
കുത്തിപ്പിഴിഞ്ഞു ധരിച്ചവരേ,
കുട്ടിനേതാക്കളും വേഷത്തിൽ മന്മഥ–
മട്ടിലാണെങ്കിൽ ക്ഷമിക്കേണമേ!
(മാറുമറച്ചുനടക്കുവാൻ പോലുമേ
കൂറയില്ലാത്തവർ എത്രയെത്ര ?)

–4–

വള്ളിച്ചെരിപ്പുകൾ തേഞ്ഞു പാർട്ടിക്കായി
മുള്ളും മുരടും ചവിട്ടിയോരേ,
കൂനർന്നിവർ മൂത്രശങ്കയ്ക്കു പോവതും
കാറിലാണെങ്കിൽ ക്ഷമിക്കേണമേ!

(മാലാർന്നമേധ്യം ചവിട്ടി നടക്കുന്ന
കാലുകളിന്നെത്ര ?– പോട്ടെ, പോട്ടെ!)

–5–

ഉള്ളതെല്ലാം പാർട്ടി സ്വത്താക്കി നാടിന്റെ–
യുൺമയ്ക്കു ജീവിതം തീർത്തവരേ,
പാർട്ടിതൻ പേരിൽ തൻകീശകൾ വീർപ്പിക്കും
നേട്ടങ്ങൾ കണ്ടാൽ ക്ഷമിക്കേണമേ !

(ആദർശമെല്ലാം പഴഞ്ചര,ക്കാവശ്യ–
മാത്മവത്തയ്ക്കധികാരവിത്തം !)

–6–

ഐകമത്യത്തിൻ ബലവുമായ് പാർട്ടിയിൽ
കൈകോർത്തുമുന്നോട്ടു പോയവരേ,
നാലുപേർകൂടിയാൽ ഞങ്ങൾ പരസ്പരം
കാലുവാരുമ്പോൾ ക്ഷമിക്കേണമേ!

(ജാതിമതങ്ങൾ തൻകാൽനക്കിവാശിക്കു
ഭൂതിനേടും പണിയെത്രയെത്ര ?)

–7–

പാർട്ടിയേതായാലുമാട്ടേ – കൈവന്നിടും
നേട്ടങ്ങളാകുന്നു സുപ്രധാനം ;
പാർട്ടി വളർന്നോ പിളർന്നോ ലഭിക്കണം
രാഷ്ട്രീയലാഭം തനിക്കുതാനെ ;
പാവങ്ങൾ തൻ പരിഷയ്ക്കു നാടെങ്ങും
പാപപ്രഭുക്കൾ വളർന്നിടേണം !

(കാടും പടലും കവച്ചുവച്ചോടണം
നാടോടിടുമ്പോൾ നടുക്കുകൂടി !)

കവിത

# സംവാദം

കെ. എം. ജയകൃഷ്ണൻ

വെഗ്ഗൊരാരാറെണ്ണ-
മടിച്ചിട്ടിഷ്ടദേവനോട്
പ്രാർത്ഥിക്കുവാൻ ചെന്നുഞാൻ
വരമൊരെണ്ണം തരാമെങ്കിൽ
ഞാൻ തരാം നിനക്കെന്തെങ്കിലും...
പെട്ടെന്നൊരശരീരി
"തരുമോ ഒരുലഹരി
യിവിടെ ഞാൻ നിൽപൂ ശിലയായ്
പരിദേവനെന്നു കേട്ടിളിഭ്യനായ്.
ഒന്നിളകാൻ അഴിഞ്ഞാടാൻ
കഴിഞ്ഞെങ്കിൽ അഷ്ടബന്ധങ്ങൾ
മുറിച്ചെറിഞ്ഞുവരാം നിൻകൂടെ ഞാൻ.
നീയെത്ര ധന്യൻ ലഹരിയാൽ
സ്ഥലകാലങ്ങളകത്തിടും നരൻ
ഞാനോ അമരനെങ്കിലും സ്തബ്തൻ
വേണമെന്നോ വരം മറ്റെന്തെങ്കിലു-
മെന്നാൽ പറയൂ തരാം ഞാൻ.
സാന്ത്വനത്തിൽ ബോധം നിത്യം
കാലഭീതിയിലൂടല്ലയോ നീങ്ങുന്നു.
നിർത്തുവാനീ യാത്ര ഇടയ്ക്കിടെ മോഹം
കുടിച്ചിടട്ടെ നിൻ പാനം മതിവരെ.

# പ്രജാപതി

ഓരോ കവിതകളും തവളകളായി ചാടിച്ചാടി
പോയപ്പോൾ
ഒരു ചേരയായ് ഇഴഞ്ഞുനടന്നു
കവിയാം പ്രജാപതി.
ആരുടെ പ്രജ ?
ആരുടെ പതി ?
ഉയിർ പാതി
ഉടൽ പാതി.

ചെറുകഥ

# തുരപ്പ്

ജയന്തൻ

വരൾച്ചയുടെ വേദന പുരണ്ട ഒരുപിടി മണ്ണ് കൈക്കുമ്പിളിലാക്കി കരിയൻ പ്രാർത്ഥനയിലാണ്ടു. ദൈവങ്ങളുടെ നീണ്ട നിരയ്ക്കു മുമ്പിൽ കൈകൂപ്പി വരദാനത്തിനായി കേഴുന്ന വിനീതദാസനായി അയാൾ. ഇതുവരെയുള്ള തന്റെ എല്ലാ കർമ്മങ്ങളേയും സഫലമാക്കിയത് കുലദൈവത്തിന്റെ പ്രസാദമാണ്. തുടർന്നുള്ള പ്രവർത്തിക്കുമതുണ്ടാകുമെന്നയാൾ ഗാഢമായി വിശ്വസിക്കുന്നു.

നിമിഷങ്ങൾക്കുശേഷം കണ്ണുതുറന്ന അയാൾ ഏതോ ഉൾക്കാഴ്ചയിലെന്ന വണ്ണമാണ് ചുറ്റും നിൽക്കുന്ന കവുങ്ങുകളേയും വാഴകളേയും തെങ്ങുകളേയും കണ്ടത്. എല്ലാം ദാഹാർത്തരായി തളർന്നു നിൽക്കുന്നു. ആരുടെയൊക്കെയോ കാരുണ്യത്തിനായി യാചിക്കുന്ന ഭിക്ഷാംദേഹികളായി അവ കരിയന്റെ മനസ്സിൽ പതിഞ്ഞു. പ്രത്യേകമായി, അവ തന്നോടെന്തോ മൂകമായി യാചിക്കുകയാണെന്നു കരിയനു തോന്നി. അയാൾ തന്നത്താൻ പറഞ്ഞു:

"ദൈവങ്ങളുടെ കാരുണ്യമുണ്ടെങ്കിൽ ഞാൻ നിങ്ങൾക്കു വെള്ളം തരും. ദൈവങ്ങൾ നമ്മളെ ചത്തുപോവാൻ സമ്മതിക്കൂല."

കരിയൻ ആ നാട്ടിലെ ഏറ്റവും പ്രശസ്തരായ *തുരപ്പുകാരനാണ്. സാധാരണ ഏതു തുരപ്പുകാരനും പോകാത്തത്ര ഉള്ളിൽപോയി ഉറവക്കനിയെ ആവാഹിക്കുവാൻ കഴിവുള്ളവൻ എന്ന സൽപ്പേര് അയാൾക്കുണ്ട്. അതുകൊണ്ടുതന്നെ, ഗ്രാമത്തിലെ അവരുടെ വിഭാഗത്തിന്റെ തലവനെന്നതിലുപരി, ഒരു പ്രത്യേകനില തന്നെ അയാൾക്കുണ്ട്. കടുത്ത വേനലിൽ മെയ്മറന്ന് തെയ്യം കെട്ടി തളർന്നു വീഴുമ്പോഴും അയാൾ കുലദൈവത്തോട് ഉറവനീരിനെ തന്റെ കൈപ്പിടിയിൽ നിന്നും മാറ്റിയൊളിപ്പിക്കരുതോ എന്നായിരിക്കും പ്രാർത്ഥിക്കുക. വ്രതവും പൂജകളും കൃത്യമായി നടത്തി വേണ്ടത്ര ആത്മവിശ്വാസം ആർജ്ജിച്ച്, തികഞ്ഞ ആത്മാർത്ഥതയോടെയാണ് കരിയൻ തുരപ്പിനു പോകുന്നത്. ദൈവം തന്നെ സൃഷ്ടിച്ചതുതന്നെ കുടിനീരിനെ ആവാഹിക്കാണെന്ന ഒരു അമിത ആത്മവിശ്വാസവും അവനിൽ കുടിയേറിയിട്ടുണ്ട്.

ഇന്നത്തെ തുരപ്പുപണി ഇതുവരെയില്ലാത്തൊരു പ്രത്യേകത കൂടി അയാളിൽ ഉണ്ടാക്കിയിട്ടുണ്ട്. കരുണാകരൻ യശമാനരുടെ പുതിയ **ജാഗയിലെ നാലാമത്തെ തുരപ്പിന്റെ പണിയാണ് കരിയൻ ചെയ്യാൻ പോകുന്നത്.

* കുന്നുകളുടെ ഉള്ളിലൂടെ മണ്ണു തുരന്നെടുത്ത് ഉറവ കണ്ടെത്തി വെള്ളം പുറത്തെത്തിക്കുന്ന രീതി; വടക്കേ മലബാറിൽ വ്യാപകമായി കാണുന്നു. ** സ്ഥലം

കരുണാകരൻ സ്ഥലം വാങ്ങിച്ച് തെങ്ങും കവുങ്ങും വാഴയും നട്ടുപിടിപ്പിച്ച് കായ്ഫലം കിട്ടിത്തുടങ്ങിയപ്പോഴാണ് ഉണ്ടായിരുന്ന തുരപ്പിലെ വെള്ളം പ്രത്യേകിച്ചൊരു കാരണം കൂടാതെ വറ്റിയത്. അത് ഒന്നുകൂടെ തുരന്നിട്ടും വെള്ളം കിട്ടിയില്ല. മാത്രമല്ല സാധ്യതയുള്ള മറ്റു സ്ഥലങ്ങളിലായി മൂന്നു തുരപ്പുകൾ കൂടി ഉണ്ടാക്കിയിട്ടും വെള്ളം ലഭിച്ചില്ല. ഇത്രയുമായപ്പോഴാണ് ഭൂമി വാങ്ങുന്ന സമയത്ത് പലരും ഭയപ്പെടുത്താൻ നോക്കിയ ശാപത്തേക്കുറിച്ചും പറമ്പിനെ ചൂഴ്ന്നുനിൽക്കുന്ന ദുഷ്ടമൂർത്തിയുടെ അവതാരത്തെക്കുറിച്ചും മറ്റും ഒരു വീണ്ടുവിചാരം കരുണാകരനുണ്ടായത്. അതിനാൽ ഒരു തുരപ്പുകൂടി പരീക്ഷിച്ചുനോക്കി, പരാജയപ്പെട്ടാൽ കിട്ടുന്ന വിലയ്ക്ക് ഭൂമി വിറ്റൊഴിയാം എന്നു കണക്കാക്കി യിരിക്കുകയായിരുന്നു. അവസാനത്തെ ശ്രമത്തിന് ദൂരെയുള്ള, പറഞ്ഞറിവു മാത്രമുള്ള കരിയനെത്തന്നെ ചുമതലക്കാരനാക്കിയത് അതുകൊണ്ടാണ്.

തുടങ്ങുന്നതിനു മുമ്പ് പ്രശ്നം വയ്പിച്ചിരുന്നു. പ്രത്യേക തടസ്സമൊന്നും കണ്ടില്ല. സാധാരണ ഗതിയിൽ നിന്നും അല്പം കൂടി ഉള്ളിലേക്കു പോകേണ്ടിവരുമെന്നാണ് ജ്യോത്സ്യർ പറഞ്ഞത്. ഒപ്പം ഗണപതിപൂജയും ഭംഗിയായിത്തന്നെ കഴിച്ചു. മാത്രമല്ല തുരപ്പിൽ നിന്നും വെള്ളം കിട്ടിയാൽ തറവാട്ടിൽ നടത്തുന്ന അടുത്ത തവണത്തെ വയനാട്ടുകുലവൻ തെയ്യം കെട്ട് പൂർണ്ണമായും തന്റെ ചെലവിൽ നടത്തുമെന്ന് വഴിപാടും നേർന്നു.

വെട്ടലിന്റെയും കോരലിന്റെയും ശബ്ദത്തെ ദിഗന്തങ്ങളുടെ മുഴക്കമായി ഗുഹയിലേക്കെന്നവണ്ണം ആവാഹിച്ചുകൊണ്ട് കരിയനും കൂട്ടരും പണി തുടങ്ങിയിട്ട് ഒരാഴ്ചയായി. ഭൂമിയുടെ കിടപ്പും കുന്നിന്റെ സ്ഥാനവും മണ്ണിന്റെ തരവുമൊക്കെ നോക്കിയിട്ട് സാധാരണ ഗതിയിൽ ഉറവ കാണേണ്ടത്ര തുരന്നു. പക്ഷെ ഉവെയുടെ യാതൊരു ലക്ഷണങ്ങളു മില്ല. മാത്രമല്ല മണ്ണ് കട്ടിയായിക്കൊണ്ടിരുന്നു. അപകട സാധ്യത വളരെ കൂടുതലായിരുന്നു. കൂട്ടുകാർ കരിയനെ പിന്തിരിപ്പിക്കുന്ന അവസ്ഥയി ലെത്തിയിരിക്കുന്നു. പക്ഷെ അയാൾ കൂടുതൽ നിശ്ചയദാർഢ്യ മുള്ളവനാകുകയായിരുന്നു.

ശാപങ്ങളും പൊതുവിശ്വാസങ്ങളും പണിക്കാരിൽ പലരുടെയിട യിലും സംസാരമായി; ഭയപ്പാടും പ്രത്യക്ഷപ്പെട്ടു. തുടങ്ങി. കാരണങ്ങളോ രോന്നും ഓരോരുത്തരെ തേടി വന്നു; അവരൊക്കെ പണിയിൽ നിന്നും പിന്മാറിക്കൊണ്ടുമിരുന്നു.

പതിനാലാം ദിവസം മുതൽ കരിയൻ തനിച്ച് പണി തുടർന്നു. മണ്ണുവെട്ടി കുട്ടയിലാക്കിക്കൊടുത്താൽ പുറത്തുനിന്നും വലിച്ചെടുത്തു കൊള്ളും.

കരിയൻ നിശ്ചയദാർഢ്യത്തോടെ പണിയെടുക്കുകയാണ്. തീർച്ചയായും പിന്മാറുന്ന പ്രശ്നമേയില്ല. പുറത്തുള്ളവർക്കൊക്കെ ഉദ്വേഗവും പരിഭ്രമവുമുണ്ട്. നൂറടിയോളമെങ്കിലും തുരപ്പ് എത്തിയിട്ടുണ്ട്.

എന്നിട്ടും ?............

കരുണാകരന്റെ മുഖത്തുമാത്രം ഒരുതരം നിശ്ചേഷ്ഠതയാണ്. എന്തെങ്കിലും സംഭവിക്കുമെന്ന ഒരാത്മവിശ്വാസത്തിലാണയാൾ. എന്താവും ?

കരിയൻ വെട്ടുന്ന ഓരോ വെട്ടും കുലദൈവത്തോടുള്ള പ്രാർത്ഥനയായി മാറി. മണ്ണിന്റെ തരമൊന്നു മാറിയതോടുകൂടി കരിയന് ഉത്സാഹമേറി. കരിയന്റെ മനസ്സിലൂടെ പറഞ്ഞറിയിക്കാനാകാത്ത വികാരങ്ങൾ മിന്നിമറഞ്ഞുകൊണ്ടിരുന്നു.

മൺമറഞ്ഞുപോയ പിതാക്കന്മാരും വംശക്കാരും തന്നെ കൂട്ടത്തോടെ എതിരേൽക്കാൻ തയ്യാറായിരിക്കുന്നു. തുരപ്പിലൂടെയുള്ള തന്റെ യാത്ര അങ്ങോട്ടാണ്; ഈ തുരപ്പ് ഒരു ജോലിയല്ല; പാത മാത്രമാണ്. ഒരു സ്നിഗ്ദ്ധ ഘട്ടത്തിൽ കരിയനുണ്ടായ തോന്നലുകളാണിത്.

അയാൾ ആഞ്ഞുവെട്ടി മണ്ണെടുത്തുകൊണ്ടേയിരുന്നു............

വഴികൾതെളിഞ്ഞുകൊണ്ടേയിരുന്നു.

താൻ വെട്ടുന്ന ഓരോ വെട്ടും പൂർവ്വികരുടെ ശരീരത്തിലാണെന്നും മുടി, കാൽ, കൈകൾ അങ്ങനെ ഓരോന്നും വെട്ടിമാറ്റിക്കൊണ്ടിരിക്കുകയാണെന്നും അയാൾ കരുതി....

വളരെ സാവധാനം മണ്ണിന്റെ അകത്തളങ്ങളിൽ നിന്നൊരു നനവ് അരിച്ചപ്പോൾ, കരിയൻ അഹ്ലാദഭരിതനാവുകയല്ല ചെയ്തത്, ആരുടെയോ കണ്ണുനീരിന്റെ നനവായിട്ടാണതയാൾക്ക് അനുഭവപ്പെട്ടത്. വെള്ളം ദൃഷ്ടിയിൽപ്പെട്ടിട്ടേയില്ല എന്നപോലെ വീണ്ടും വന്യമായിത്തന്നെ അയാൾ ആഞ്ഞുകൊത്തിക്കൊണ്ടിരുന്നു.

പിക്കാസിഐെ അറ്റം ഒരുപറ്റം കല്ലുകൾക്കിടയിൽ ആഞ്ഞുപതിച്ചപ്പോൾ വെള്ളത്തിന്റെ കുത്തൊഴുക്കു കണ്ടയാൾ ആർത്തട്ടഹസിച്ചു:

"കൊന്നു; ഞാൻ കൊന്നു. ചോര ഞാൻ ഊറ്റിയെടുത്തു...

.....ഞാനിത് ഊറ്റിക്കുടിക്കും......."

ഉന്മാദത്തിന്റെ പരമകാഷ്ഠയിലെത്തിയ കരിയൻ ക്രമേണ തളർന്നു....

വെള്ളത്തിന്റെ കുത്തൊഴുക്കു കണ്ട കരുണാകരനും കൂട്ടരും ഉത്സവത്തിലെന്നപോലെ തുള്ളിച്ചാടി, നേരം വൈകിയിട്ടും കരിയനെ കാണാത്തതിനാൽ രണ്ടുപേർ അയാളെ അന്വേഷിച്ച് തുരപ്പിനുള്ളിലേക്കു ചെന്നു.

കരിയന്റെ ജീവസ്സറ്റ ശരീരം കുത്തൊഴുക്കിൽപ്പെട്ട് ഒരു വഴിതേടാൻ ബദ്ധപ്പെടുകയായിരുന്നപ്പോൾ.

ഒരു ഉൾവിളിയുടെ ഞെട്ടലിൽ കരുണാകരൻ എന്തൊക്കെയോ കണ്ടു. മനസ്സിലുണ്ടായ കൂട്ടിക്കിഴിക്കലുകൾ ഒരു ഗൂഢസ്മിതത്തിലേക്കാണയാളെ എത്തിച്ചത്.

ഒരു ബലിതർപ്പണത്തിന്റെ അനുബന്ധ ചടങ്ങുകൾക്ക് സന്നാഹമൊരുക്കാനായി അയാൾ വഴിതേടി.

# കറ

സുകേതു

■

കുട്ടിക്കാലം വാടകവീട്ടിലായിരുന്നു. തട്ടുതട്ടായി കിടന്ന വിശാലമായ പറമ്പിന്റെ ഒരു മൂലയിൽ ഒതുങ്ങിമാറി നിൽക്കുമ്പോലെ ഒരോലപ്പുര. പിറകിലൂടെയായിരുന്നു പ്രധാന വഴി. അഥവാ കൃത്യമായൊരു വഴിയില്ലെന്നും പറയാം. വേലിയും മതിലുമൊന്നും ഇല്ലാത്ത കാലമല്ലേ ? ഓരോ ദിവസവും ഓരോ വഴി.

■

ചുറ്റുവട്ടത്തെ മറ്റു വീടുകളെ അപേക്ഷിച്ച് തികച്ചും വ്യത്യസ്ത മായിരുന്നു ഈ വീട്. ചെത്തിതേച്ചിട്ടില്ല. തിരിച്ചറിയാൻ പറ്റിയ നിറമില്ല. എപ്പം നോക്കിയാലും കുളിക്കാത്ത കുട്ടിയെപ്പോലെ ഒരു വരണ്ട മുഖം. വൃത്തിയുള്ള ഒരു ഭാഗം പോലുമില്ലായിരുന്നു. എത്ര വൃത്തിയാക്കാൻ ശ്രമി ച്ചാലും വൃത്തികേട് കൂടിക്കൂടി വരും. പുറത്തേക്കാൾ കഷ്ടം അകമാണ്. ആകെ ചാറ് ചപ്പറ കിടക്കും.

■

നല്ല നീളവും വീതിയുമുള്ള കോലായ. പക്ഷേ ഇരിക്കാൻ ഒന്നു മില്ല. വീട്ടിൽ വരുന്നവരോട് 'വരൂ...ഇരിക്കൂ...' എന്നു പറയുന്ന ശീലവും ഞങ്ങൾക്കില്ലായിരുന്നു. മര്യാദകേടല്ല. ഉപചാരത്തിന്റെ മറ്റൊരു സ്റ്റൈൽ !

■

ബസ്സിലെ യാത്ര പോലെയാണോ തീവണ്ടിയാത്ര ? ഒരു തീവണ്ടിയാത്ര പോലെയാണ് ഞങ്ങളുടെ വീട്ടിൽ വരുന്നവർക്കും അനുഭവപ്പെടുക. എത്ര ജാഡയുള്ളവനും ഇവിടെയെത്തുമ്പോൾ കാറ്റഴിഞ്ഞ ബലൂണാകും. വിളിക്കാതെതന്നെ കേറിവരും. നേരെ അകത്തു വന്ന്, ചുരുട്ടിവെച്ച പായുടെ പുറത്ത് പടിഞ്ഞിരിക്കും. അല്ലെങ്കിൽ അടുക്കളയിലെത്തും. അമ്മയോ ചേച്ചിയോ ഗോതമ്പുദോശ ചുടുകാ ണെങ്കിൽ എടുത്തുതിന്നും. ഒരിക്കൽ ഞാൻ അച്ഛനോട് ചോദിച്ചിട്ടുണ്ട് : "എന്താണച്ഛാ നമ്മുടെ വീടുമാത്രമിങ്ങനെ ?, ഒരു രഹസ്യവുമില്ലാതെ ?" അച്ഛൻ ഉത്തരം തന്നില്ല. അമ്മട്ടം കടിച്ച് ചിരിച്ചു. (ചുണ്ടിറുക്കിപ്പിടിച്ച ചിരി) അല്ലെങ്കിലും അച്ഛനങ്ങനെയാണ്. ഒരക്ഷരം മിണ്ടില്ല. അവാർഡു സിനിമയിലെ നായകവേഷം. ഒക്കെ ചെയ്തുകാണി ക്കുന്ന കൂട്ടത്തിലാണ്. വിശ്രമിക്കുന്ന അച്ഛനെ ഞാനിതുവരെ കണ്ടിട്ടില്ല. അച്ഛനറിയാത്ത പണിയൊന്നുമില്ല. കക്ഷി എടമേൻപാസ്സാണ്. (ഇടതുകൈയ്ക്കാ കൂടുതൽ വഴക്കം)

■

ശേഖരേട്ടന്റെ ചായപ്പീടേ്യന്റെ മോളിലുള്ള മുറിക്കുമുമ്പിൽ വലിയൊരു ബോർഡ് കാണാം : 'എം.ടി.കണാരൻ സ്മാരക ആർട്സ് & സ്പോർട്സ് ക്ലബ്ബ്' അത് എഴുതിയത് അച്ഛനാണ്. അഞ്ചുക്ക് മൂന്ന് സൈസിൽ (5 അടി നീളം, 3 അടി വീതി) പട്ടികയും സിങ്ക്ഷീറ്റും കൊണ്ട് ഫ്രെയ്മുണ്ടാക്കി യതും അച്ഛൻ തന്നെ.

■

ചുകപ്പായിരുന്നു അച്ഛന്റെ ഇഷ്ടനിറം. അങ്ങനെയാണ് ഞാനും ചുകപ്പായത്. വീട്ടുമുറ്റത്തും കോലായിലും തേക്കാത്ത ചുമരിലുമെല്ലാം ചുകപ്പ് തുള്ളികൾ കാണാം. ചോരപ്പാടുപോലെ. ഇടംകൈകൊണ്ട് അച്ഛൻ പെയിന്റടിക്കുന്നതും എഴുതുന്നതും കാണാൻ നല്ല രസം. ഞാനത് നോക്കിനിൽക്കും, ശ്വാസം വിടാതെ. ഒപ്പം മണ്ണെണ്ണ ചേർത്ത പെയിന്റിന്റെ മണം മേലോട്ട് വലിച്ചുകേറ്റും.

■

തടിച്ചുകൊഴുത്ത അക്ഷരങ്ങളായിരുന്നു അച്ഛന്റേത്. ആരോഗ്യം തികഞ്ഞ അക്ഷരങ്ങൾ. ഓരോ അക്ഷരവും കുടുകുട്ടപ്പന്മാരെപ്പോലെ സന്തുഷ്ടരായി തോളോടുതോൾ ചേർന്ന് ഇരിക്കുന്നതു കാണാം.

■

അത് ചെയ്യ്, ഇതു ചെയ്യ് എന്നൊന്നും ഒരിക്കലും അച്ഛൻ എന്നോടു പറഞ്ഞിട്ടേയില്ല. എല്ലാം പഠിപ്പിക്കാതെ പഠിപ്പിച്ചുതന്നു.
"മൗനം വിദ്വാന് ഭൂഷണം. മൗനം വാചാലം"–ഇതിന്റെയൊക്കെ പൊരുൾ ഇപ്പോഴാണ് മനസ്സിലാകുന്നത്.

■

അച്ഛൻ തൊട്ടതെല്ലാം പൊന്നാക്കി. ചിത്രപ്പണി, ആശാരിപ്പണി, ബുക്ക് ബൈന്റിംഗ്, ക്ലേമോഡലിംഗ്, പൾപ്പ് വർക്ക്. ഇങ്ങനെ അച്ഛന്റെ കരവിരുത് കരകവിഞ്ഞു. അക്കാലത്ത് കല്യാണത്തിന് വധൂവരന്മാർക്ക് സമ്മാനി ക്കാൻ ഗ്ലാസ്സ് പെയിന്റിംഗിൽ ഫോട്ടോ സമാനമായ ചിത്രങ്ങൾ വരച്ച് ഫ്രെയിം ചെയ്തുകൊടുക്കുന്ന പതിവുണ്ട്. നീലമലയും നീലാകാശവും സ്വച്ഛമായൊഴുകുന്ന പുഴയും പച്ചത്തുരുത്തും ഇണപ്പക്ഷികളുടെ ഇണ പിരിയാത്ത പറക്കലും... നവദമ്പതികളെ... നിങ്ങൾക്ക് മംഗളാശംസകൾ, നവദമ്പതികളേ... നിങ്ങൾക്ക് വിപ്ലവാഭിവാദ്യങ്ങൾ... എന്നിങ്ങനെയുള്ള എഴുത്തോടുകൂടിയ പ്രസന്റേഷൻ. ഇതെല്ലാം അച്ഛനെവിടുന്നാണാവോ പഠിച്ചത് ? അച്ഛനെച്ചൊല്ലി എനിക്ക് അസൂയ ഇല്ലാതില്ല.

■

രക്തസാക്ഷി മണ്ഡപങ്ങൾ, സ്തൂപങ്ങൾ, കമാനങ്ങൾ... എല്ലാം അച്ഛനു ണ്ടാക്കി. രാവും പകലും വീട്ടിൽ തട്ടലും മുട്ടലും തന്നെ. അച്ഛനെ ഞാനും ആകാവുന്നത്ര സഹായിച്ചു; ആണിയടിച്ചും പശതേച്ചും. ശേഖരേട്ടനും ഭരതേട്ടനും ഭാസ്കരൻമാഷും മിക്ക രാത്രികളിലും കൂടെ യുണ്ടാകും. അപ്പോഴൊക്കെ വലിയ അലുമിനിയപാത്രത്തിൽ കട്ടൻകാപ്പി ഉണ്ടാക്കിവെച്ച് അമ്മ പോയ്കിടന്നുറങ്ങും. ഇങ്ങനെ എത്രയെത്ര അച്ഛന്മാർ ഉറക്കമിളച്ചുണ്ടാക്കിയതായിരുന്നു ഈ രക്തപതാക !
പക്ഷേ അതിലിന്ന് അപ്പടി ചോരക്കറയായിപ്പോയോ ?
പിന്നെന്താണ് കാറ്റുണ്ടായിട്ടും ആടിയുലയാത്തത് ?
അതോ ആ കാറ്റും പോയോ ?

•

# ജയയൌധേയൻ

**രാഹുൽസാംകൃത്യായൻ**

'ധനികർക്കും, പ്രഭുക്കൾക്കും പരലോകവാദം–പുനർജ്ജന്മവാദം–ആനയുടെ കൊമ്പും പല്ലും പോലെയാണ്. കാണിക്കാനുള്ളത് ഒന്ന്–ചവക്കാനുള്ളത് മറ്റൊന്ന്. ഗുരോ, ബൌദ്ധന്മാരും പരലോക– പുനർജ്ജന്മങ്ങളെ അംഗീകരിക്കുന്നുണ്ടല്ലോ. എന്നാൽ പരലോകവാദവും, ബഹുജന സുഖായ തത്വവും ഒരുമിച്ചു നടപ്പില്ലെന്നാണ് ഞാൻ കരുതുന്നത്.'

'അപ്പോൾ–കുഞ്ഞെ, നീ പരലോകത്തിൽ വിശ്വസിക്കുന്നില്ലേ ?'

'ഞാൻപരലോകവാദത്തെയും, പുനർജ്ജന്മവാദത്തെയും വിശ്വസിക്കുകയോ വിശ്വസിക്കാതിരിക്കുകയോ ചെയ്യുന്നതിനും ഉപരിയായ കാര്യമാണ് ചിന്തിക്കുന്നത്.'

'ഗുരോ, അങ്ങയുടെ മുൻപിൽ ഞാൻ സങ്കോചപ്പെടുന്നില്ല. താങ്കൾ എന്റെ സങ്കോചം നീക്കിത്തന്നിട്ടുണ്ട്. പരലോകത്തിനുവേണ്ടി ഒരുനിമിഷമെങ്കിലും വിനിയോഗിക്കുന്നത് ഞാൻ ജീവിതത്തിന്റെ അപവ്യയമായി കരുതുന്നു. ആരെങ്കിലും ഇങ്ങനെ അപവ്യയം നടത്തുന്നുണ്ടെങ്കിൽ അവരെ ഞാൻ ബുദ്ധിഹീനർ, ധൂർത്തന്മാർ, അല്ലെങ്കിൽ ഭ്രാന്തന്മാർ എന്നു കരുതുന്നു.'

'വലിയ വലിയ പദങ്ങളാണല്ലോ നീ പ്രയോഗിച്ചത്.'

"പരലോകം വഞ്ചനയ്ക്കുള്ള മറയാണ് ഗുരോ. ഇതിന്റെ മറവിൽ ബഹുജനജീവിതം നരകമാക്കിയിരിക്കുകയാണ്. ആയിരം പേരിൽ തൊള്ളായിരത്തിതൊണ്ണൂറ്റി ഒൻപതു പേരേയും ആടുകളെപ്പോലെയാക്കിയിരിക്കുകയാണ്–ഒരാൾ എല്ലാവരുടെയും രക്തം കുടിക്കുന്ന കടുവയും. ഞാൻ കേവലം 'ബഹുജനഹിതായ' എന്ന തത്വം മാത്രം അംഗീകരിക്കുന്നു. പരലോകവാദം ഒരു രൂപകമായി മാത്രം കാണുന്നു."

'അതെന്താണ് കുഞ്ഞെ ജയാ ?' ഇത് പറഞ്ഞിട്ട് ആചാര്യൻ പുഞ്ചിരിച്ചു.

'പുത്രൻ പിതാവിന്റെ പരലോകമാണ്, പുത്രൻ പിതാവിന്റെ പുനർജ്ജന്മമാണ്. പിതാവ് മരണത്തിനു മുൻപ് തന്റെ ശരീരം – തന്റെ മാനസികവും ശാരീരികവുമായ സംസ്കാരത്തിന്റെ ഒരംശം മാതാവിന്റെ ശരീരത്തിൽ സ്ഥാപിക്കുന്നു. മാതാവ് അതിൽ തന്റെ അംശം കൂടി ചേർക്കുകയും ഒൻപതുമാസം ഗർഭത്തിൽവെച്ച് അതിനെ ശിശുരൂപത്തിൽ അടുത്ത ലോകത്തിന് – അടുത്ത തലമുറയ്ക്ക് നൽകുകയും ചെയ്യുന്നു. ഇതിനെ ഞാൻ പരലോകമായി കാണുന്നു. ഈ പരലോകത്തിനു ഞാൻ അനുകൂലിയാണ്.'

"അപ്പോൾ ഈ പരലോകത്തിൽ നമുക്ക് മരിച്ചിട്ടുവരുന്നതായ മറ്റേതെങ്കിലും പരലോകത്തെപ്പറ്റി പരിഗണിയ്ക്കേണ്ടയാവശ്യമില്ലേ ?"

"അതേ ഗുരോ, അങ്ങിനെയൊരു പരലോകം അംഗീകരിച്ച് ആരെയും വഞ്ചിക്കേണ്ടയാവശ്യമില്ല, അങ്ങിനെയൊരു പരലോകത്തെ അംഗീ

കരിക്കുന്നതിനുപകരം നാം ഈ ലോകത്തെ കൂടുതൽ നന്നാക്കിയെടു ക്കണം."

"നിന്റെ ചിന്ത സുന്ദരമാണ് ജയാ. ഞാൻ എന്റെ 'അഭിധർമ്മ കോശ'ത്തിൽ ബ്രാഹ്മണരുടെ ആത്മവാദത്തിലെ – ആത്മാവ് ഒരു നിത്യ സനാതനവസ്തുവാണ് എന്ന സിദ്ധാന്തത്തെ ഖണ്ഡിച്ചുകൊണ്ട് എഴുതി യിട്ടുണ്ട് – 'ആത്മാവ് നിത്യമായിരിക്കണമെന്ന ആഗ്രഹം–മരണത്തോടുള്ള ഭയം, വളരെ തുഛമായ സ്വാർത്ഥാന്ധത, ഭീരുത്വം–ഇതിൽ നിന്നുണ്ടായ താണ്.' തുഛമായ ലോഭത്തിലും ഭീരുത്വത്തിലും അകപ്പെട്ടുപോയിട്ടുള്ളവന് മുക്തി നേടുവാൻ കഴിയുമോ ? നിർവ്വാണം പ്രാപിക്കാൻ കഴിയുമോ ?"

"അങ്ങ് പറഞ്ഞത് ശരിയാണ് ആചാര്യ, ഞാൻ പരലോകവാദത്തെ യും, പുനർജ്ജന്മവാദത്തെയും ഇങ്ങനെ തന്നെയുള്ള തുഛമായ സ്വാർത്ഥാ ന്ധതയും ഭീരുത്വവുമായി കരുതുന്നു. ഞാൻ എന്നെന്നും മരിയ്ക്കാതിരി ക്കണം. ആ വിചാരം കാരണം മരിച്ചതിനുശേഷവും ജീവിക്കുമെന്ന് സങ്കല്പിക്കുക–ഇതെത്ര വിലകൂടിയ കച്ചവടമാണ്. ഒരുപക്ഷെ പുനർജ്ജന്മ വിശ്വാസം കൈകാലുകളെയും മനസ്സിനെയും കെട്ടിയിട്ടിരുന്നില്ലെങ്കിൽ ആയിരം പേരിൽ – തൊള്ളായിരത്തി തൊണ്ണൂറ്റി ഒൻപതുപേരും തങ്ങളുടെ മുൻപിൽ വിളമ്പിവെച്ചിട്ടുള്ള ഭക്ഷണം ഒരുവന്റെ മാത്രം മുൻപിലേക്ക് നീക്കിവെച്ചിട്ട് പട്ടിണികിടന്നു മരിയ്ക്കുമായിരുന്നില്ല. പട്ടിണിക്കാരും വസ്ത്രഹീനരുമായവരുടെ സമ്പാദ്യം കൊണ്ട്, അവരുടെ അസ്ഥിയും മാംസവും കൊണ്ട് കൊട്ടാരങ്ങൾ ഉയരുമായിരുന്നില്ല."

"കൊള്ളാം കുഞ്ഞെ, കൊള്ളാം ? ഞാൻ ബുദ്ധദർശനങ്ങൾ പരിപുഷ്ടമാക്കുന്നതിന് വളരെയധികം എഴുതി. എന്നാൽ പരലോകവാദ ത്തെയും, നിർവ്വാണവാദത്തെയും പുഷ്ടീകരിക്കാൻ എഴുതിയതൊക്കെ എനിക്കുതന്നെ നിർജ്ജീവമായി തോന്നുന്നു. നിത്യമായ – സനാതനമായ ആത്മാവിനെ തഥാഗതൻ അംഗീകരിക്കാത്ത നിലയ്ക്കു ആർക്കാണ് നിർവ്വാണം ഉണ്ടാകുക ? ഒരുപക്ഷെ ദീപനിർവ്വാണം പോലെ ജീവനിർവ്വാ ണത്തിന്റെയും അർത്ഥം അണഞ്ഞുപോകുക എന്നാണെങ്കിൽ നമുക്കു നിർവ്വാണത്തെയും ഒട്ടും ശ്രദ്ധിയ്ക്കേണ്ടയാവശ്യമില്ല. ശ്രദ്ധിക്കാൻ എന്തെ ങ്കിലുമുണ്ടെങ്കിൽ നിർവ്വാണത്താനു മുമ്പ് – ജീവിച്ചിരിക്കുന്നവരുടെ ജീവനു വേണ്ടിയാണ്."

"പുനർജ്ജന്മം ഈ ശരീരത്തിൽത്തന്നെ സിദ്ധമാണ്; ഇതു നമു ക്കൊക്കെ അറിയാവുന്നതാണല്ലോ, ഗുരോ. ശൈശവത്തിൽ നാമൊക്കെ എന്തായിരുന്നോ അതല്ലല്ലോ യൗവനത്തിൽ. മനുഷ്യൻ ഓരോ നിമിഷവും മരിക്കുകയും ജനിക്കുകയും ചെയ്തുകൊണ്ടിരിക്കുന്നു. ലോകത്തിലെ ഓരോ വസ്തുവിനെയും പോലെ; മനുഷ്യൻ ശരീരവും മനസും രണ്ടും ചേർന്നുള്ളതാണല്ലോ–ആ മനുഷ്യനിലും മാറ്റം–മരണവും ജനനവും, പ്രവാഹം ഉണ്ടായിക്കൊണ്ടിരിക്കുന്നു. ജീവിച്ചിരിക്കുന്ന ശരീരവും മനസും ഏതാണോ അത് ഇഹലോകമാണ്–രണ്ടാമത്തെ നിമിഷത്തിലും മൂന്നാമത്തെ നിമിഷത്തിലും വരാനുള്ള മനസും ശരീരവും – അതു പര

ലോകമാണ്. ഇതു കൂടാതുള്ള പരലോകം, ഏതൊന്നിന്റെ പ്രവാഹമാണോ അനന്തകാലം വരെ നിലനില്ക്കുന്നതു– അതായത് സന്താനം–പുത്രൻ, പൌത്രൻ, പ്രപൌത്രൻ....'

"നിന്റെ ഈ പരലോകവാദം ശ്രമണരുടെയും, ബ്രാഹ്മണരുടെയും പരലോകവാദത്തെക്കാൾ കൂടുതൽ നന്നായിരിക്കുന്നു–ഇതു ഞാൻ സമ്മതിക്കുന്നു. കാരണം 'ബഹുജനഹിതായ' ഇതേ ആകുകയുള്ളൂ. ശ്രമണരുടെയും ബ്രാഹ്മണരുടെയും പരലോകവാദം 'ഏകഹിതായ' ആണ്. തൊള്ളായിരത്തി തൊണ്ണൂറ്റൊൻപതു പേരുടെ സമ്പാദ്യം മോഷ്ടിച്ചും കൊള്ളയടിച്ചും സുഖിക്കുന്ന ഒരാളിനെ പ്രോത്സാഹിപ്പിക്കലാണ്."

"പ്രോത്സാഹിപ്പിക്കൽ മാത്രമല്ല, ഈ മോഷണത്തിനും കൊള്ളയ്ക്കും തൂക്കുമരമോ വധഭൂമിയോ നൽകേണ്ടതിനുപകരം സിംഹാസനം നൽകുന്നു; അയാൾക്കു ചാമരം വീശുന്നു; അയാളെ ധർമ്മരാജാവെന്നു വിളിയ്ക്കുന്നു. ഗുരോ, ഞാൻ ഈ ശ്രമണ–ബ്രാഹ്മണ വർഗ്ഗത്തിന്റെ പരലോകവാദത്തെ കള്ളന്മാരുടെയും കൊള്ളക്കാരുടെയും പരലോകവാദമായാണ് കാണുന്നത്. ഈ പരലോകവാദം 'ബഹുജനഹിതായ' അല്ലതന്നെ."

"അപ്പോൾ ജയാ, നീ എല്ലാം പഠിച്ചുമനസ്സിലാക്കിക്കഴിഞ്ഞപ്പോൾ ഈ പരിണാമത്തിലാണോ എത്തിച്ചേർന്നത് ?"

"എന്റെ ബുദ്ധിയും, എന്റെ അനുഭവവും എന്നെ ഈ നിഷ്കർഷത്തിലാണ് എത്തിയ്ക്കുന്നത്. തഥാഗതന്റെ ക്ഷണികവാദവും, അനിത്യതാവാദവും – ലോകത്തിൽ ഓരോ വസ്തുവിനും മാറ്റം സംഭവിച്ചുകൊണ്ടിരിക്കുന്നു. അതാണു പരമസത്യം–എന്ന സിദ്ധാന്തം, അതു ഞാൻ അംഗീകരിക്കുന്നു. മാറിക്കൊണ്ടിരിക്കുക–അത് വിശ്വത്തിന്റെ സ്വാഭാവികഗുണമാണ്. അതുകൊണ്ട് ഏതെങ്കിലും മാറ്റം വരുത്തുന്നവന്റെ അഥവാ ഈശ്വരന്റെ; ആവശ്യംതന്നെ ഇല്ല. ഈശ്വരൻ എന്ന ചിന്തയുടെ പ്രചാരണത്തിന് രാജാക്കന്മാർക്ക് വലിയ പങ്കുണ്ടെന്നു ഞാൻ മനസ്സിലാക്കുന്നു. ഭൂമിയിലെ പരമേശ്വരനെ (രാജാവിനെ) കണ്ടുകൊണ്ട് ആകാശത്തിലെ പരമേശ്വരനെ സങ്കല്പിച്ചു. ആകാശത്തിലെ പരമേശ്വരന്റെ നിരങ്കുശത്വത്തെപ്പറ്റി പറഞ്ഞുകൊണ്ട് ഭൂമിയിലെ പരമേശ്വരൻ നിരങ്കുശനായി. 'എല്ലാം ഉപേക്ഷിച്ച് തന്നെത്തന്നെ പരമേശ്വരന്റെ കൈകളിൽ ഏല്പിക്കുക' ഈ സിദ്ധാന്തം സാങ്കല്പിക പരമേശ്വരന്റെ ലാഭത്തിനുവേണ്ടിയാണ്."

'കുഞ്ഞെ ജയാ, ഏതോ കാലത്ത് ഈ ഭൂമിയെ ജനവാസമുള്ളതാക്കിതീർത്തിരിക്കുന്നവർ നിന്റെ പരലോകചിന്ത സ്വീകരിച്ചവരായിരുന്നെങ്കിൽ ലോകം എന്തായിത്തീരുമായിരുന്നു എന്നു ഞാൻ ചിന്തിക്കുകയാണ്.'

ഗുരോ ഞാൻ കരുതുന്നു–ഈ ലോകം വളരെ ഉന്നതമായിത്തീർന്നേനെ : രാജഗൃഹത്തിലെ ആ കോടിപതികളായ ശ്രേഷ്ഠികളുടെ സന്താനങ്ങളെ ഇന്നു നമുക്ക് അറിയാൻ കഴിയുന്നില്ല. അറിയാൻ കഴിയുന്നില്ല എന്നുപറഞ്ഞതിന്റെ താല്പര്യം–ഇപ്പോൾ അവർ തൊള്ളായിരത്തി തൊണ്ണൂറ്റി ഒൻപതു പേരുടെ രക്തം ഊറ്റിയെടുക്കുന്ന ഒറ്റ വ്യക്തിയല്ലാതായിക്കഴിഞ്ഞിരിക്കുന്നു എന്നതാണ്. അജാതശത്രു സ്വന്തം പിതാവിനെക്കുറിച്ചു

ചിന്തിച്ചില്ല; മാതുലകുലത്തെക്കുറിച്ചു ചിന്തിച്ചില്ല. എല്ലാത്തരത്തിലും തന്നെക്കുറിച്ചു മാത്രം ചിന്തിച്ചു. അയാളുടെ സന്താനങ്ങൾ ഇന്ന് തൊള്ളായിരത്തി തൊണ്ണൂറ്റി ഒൻപതിൽപെടുന്നവരാണ്. ഞാൻ മനസ്സിലാക്കുന്നു ഗുരോ; തൊള്ളായിരത്തി തൊണ്ണൂറ്റി ഒൻപതും ഒന്നും തമ്മിലുള്ള വ്യത്യാസം അവസാനിപ്പിക്കാത്തിടത്തോളം ഈ ലോകത്തെ ഉന്നതനിലയിലെത്തിക്കാൻ സാദ്ധ്യമല്ല; അതുവരെ ഈ ലോകം നരകമായിത്തന്നെയിരിക്കും; ജനങ്ങൾക്ക് ഒരു സാങ്കല്പിക സ്വർഗ്ഗത്തെ സ്വപ്നം കണ്ടുകൊണ്ടുമരിയ്ക്കേണ്ടിയും വരും.

(സി.ഐ.സി.സി. ബുക്ക് ഹൗസ് 1988 ൽ പ്രസിദ്ധീകരിച്ച രാഹുൽസാംകൃത്യായനന്റെ 'ജയയൗധേയൻ' എന്ന നോവലിൽ നിന്ന്. വിവർത്തനം : കെ. ജി. നാഥ്)

•

---

വാക്ക് സത്യവും ജീവിതത്തിന്റെയും

ചിന്തയുടെയും പ്രതീകവുമാണ്.

ആത്മാർത്ഥതയും ആത്മാഭിമാനവുമുള്ളവരുടെ

ധീരമായ രചനകൾ ക്ഷണിക്കുന്നു.

സഹകരിക്കുമല്ലോ.

- പത്രാധിപർ

---

ആസ്വാദനം

# ജ്ഞാനമാർഗ്ഗത്തിലെ നാഴികക്കല്ലുകൾ

ദിനേശൻ

വിചാരശൂന്യമായ കാലഘട്ടത്തിലാണല്ലോ നാമിന്നു ജീവിക്കുന്നത്. ആൾദൈവത്തെ അഭയം പ്രാപിക്കുന്ന ശാസ്ത്രജ്ഞനും മുഹൂർത്ത നിശ്ചയങ്ങളോടെ വിക്ഷേപിക്കുന്ന റോക്കറ്റും നമ്മുടെ മതമസ്തിഷ്കത്തിന്റെ ദയനീതയെ വെളിപ്പെടുത്തുന്നു. ദൈവം അനാവശ്യമായ യുഗത്തിൽ ദൈവസാക്ഷ്യങ്ങളുടെ കാപട്യങ്ങളാണ് എവിടെയും. ദൈവം മനുഷ്യൻ കണ്ടെത്തിയ യാഥാർത്ഥ്യമല്ല, ചിലരുടെ സുഖലോലുപതയ്ക്കുവേണ്ട സാമ്പത്തിക സ്രോതസ്സാണ്. മതവും ദൈവവും ഒരിക്കലും നിർദ്ദനന്റെ നിലവിളികൾക്ക് ചെകിടോർത്തിട്ടില്ല എന്നതാണ് സത്യം.

ജൈവവാസനകളുടെയും ജനിതകസവിശേഷതകളുടെയും സമുച്ചയമായ മനുഷ്യശിശുവിലേക്ക് മതകല്പനകൾ ആവേശിക്കുമ്പോൾ സംഭവിക്കുന്ന മനോവ്യാപാരങ്ങൾ മനുഷ്യസ്വത്വത്തെ ഭീതിദമായി അപകടപ്പെടുത്തുന്നു. അതോടെ യുക്തിയും സ്വത്വവും സ്വാതന്ത്ര്യവും ഇല്ലാതാകുന്നു. ഇത്തരം ഇല്ലായ്മകളെ നിർദ്ധാരണം ചെയ്യാനുള്ള ധൈഷണിക വ്യക്തിത്വങ്ങളുടെ, മനഃശാസ്ത്രജ്ഞന്മാരുടെ കണ്ടെത്തലുകളെ പരിചയപ്പെടുത്താനുള്ള ശ്രമമാണ് തന്റെ 'ബലാത്കാരം ചെയ്യപ്പെടുന്ന മനസ്സ്' എന്ന പഠനഗ്രന്ഥത്തിൽക്കൂടെ ജോൺസൺ ഐരൂർ നിർവ്വഹിക്കുന്നത്. ശാസ്ത്രീയ ഗ്രന്ഥങ്ങളുടെ ക്ഷാമം ഏറെ അനുഭവപ്പെടുന്ന മലയാളത്തിൽ ജോൺസന്റെ പരിശ്രമം പ്രസക്തമാണ്.

നാൻസി സ്കൂൾ സ്ഥാപിച്ച എമിൽകോമിന്റെ നിരീക്ഷണം പ്രത്യേകം ശ്രദ്ധ അർഹിക്കുന്നു: വീതികുറഞ്ഞ ഒരു പലക നിലത്തിട്ടാൽ നാമതിൽക്കൂടി എളുപ്പത്തിൽ നടക്കും. ഇതേ പലക അടുത്തടുത്തുള്ള രണ്ടു കെട്ടിടത്തിൽ ചേർത്തുവെച്ചാൽ നമുക്കു നടക്കാൻ കഴിയുമെന്നത് യുക്തി. പക്ഷെ നമ്മിലെ ഭയവും ഭാവനയും ഉണരുകയും നാം നടക്കാതിരിക്കുകയും ചെയ്യുന്നു.

ഈ വാക്കുകളിലെ ഭയം ജൈവവികാരമാണ്. ഭാവനയുടെ പരിസരം സംസ്കാരത്തിന്റെ, മതത്തിന്റേതാണ്. മതത്തിന്റെ അധിപതിയാകട്ടെ ദൈവവും.

വംശഹത്യയും കൊടുംയുദ്ധങ്ങളുമായി മനുഷ്യനെ കൊന്നുമൂടിയ ചരിത്രമാണ് ദൈവസാക്ഷ്യത്തിനുള്ളത്. ഇത് വിശ്വാസികൾ ബോധപൂർവ്വം മറച്ചുവെച്ച സത്യം. വിശ്വാസികൾ മറച്ചുവെച്ച മറ്റൊരു സത്യമാണ് മനോരോഗങ്ങളുടെ ഉറവിടം മതമാണെന്നത്. മതത്തിൽ നിന്ന് മോചിതനായി മനുഷ്യനിലേക്ക് പ്രവേശിക്കുമ്പോഴാണ് യാഥാർത്ഥ്യത്തിൽ ഓരോരുത്തരും സ്വന്തമായി ജീവിച്ചുതുടങ്ങുക.

2008 August-November
Vakkarivu Monthly Volume No. 2 Issue No. 2
RNI No. KERMAL/2007/20519 Rs.20.00

ഫ്രോയിഡും യുങ്ങും എല്ലീസും മനുഷ്യനെ ദൈവത്തിന്റെ പടുകുഴിയിൽ നിന്ന് രക്ഷിക്കാനാണ് ശ്രമിച്ചത്. അവരുടെ ആത്മത്യാഗത്തിന്റെ, കണ്ടെത്തലിന്റെ ചരിത്രരേഖയാണ് ജോൺസൺ ഐരൂരിന്റെ പഠനഗ്രന്ഥം. ചരിത്രത്തെയും ശാസ്ത്രത്തെയും മനഃശാസ്ത്രത്തെയും മതം ആക്രമിച്ചു കീഴടക്കുന്ന അവസ്ഥയാണ് ഇന്നു നാം അഭിമുഖീകരിക്കുന്നത്. വിശ്വാസങ്ങൾക്കെതിരെ പുറപ്പെട്ട വിജ്ഞാനത്തിന്റെ ചരിത്രത്തിൽ അബ്ബാഫാരിയ എന്ന ക്രൈസ്തവപുരോഹിതനും സ്ഥാനമുണ്ട്. ഫ്രഞ്ചുവിപ്ലവത്തിലെ മുൻനിരക്കാരനായ അദ്ദേഹം ഗോവക്കാരനാണെന്നതിൽ നമുക്ക് അഭിമാനിക്കാം. ഫ്രോയിഡിന്റെ മനോവിജ്ഞാനരീതികളെ പോലും സ്വാധീനിച്ച അബ്ബാഫാരിയയുടെ 'വാക്ചാതുര്യം കൊണ്ടുള്ള നിദ്ര' (Lucid Sleep) മനുഷ്യമനസ്സിന്റെ സങ്കീർണ്ണതകളെ വിശദമാക്കുകയുണ്ടായി.

മതത്തിൽനിന്നുള്ള മുക്തി, അന്ധവിശ്വാസത്തിൽനിന്നുള്ള മോചനം മനോരോഗങ്ങളിൽ നിന്ന് വിടുതിനേടി മനുഷ്യനായിത്തീരാനുള്ള മാർഗ്ഗമാണ്. മനുഷ്യന്റെ മാർഗ്ഗത്തിലേക്കുള്ള നടപ്പാതയാണ് ജോൺസൺ ഐരൂരിന്റെ ഈ പഠനഗ്രന്ഥം.

---

ബലാൽക്കാരം ചെയ്യപ്പെടുന്ന മനസ്സ് – പഠനം
ജോൺസൺ ഐരൂർ
കറന്റ് ബുക്സ്, കോട്ടയം.

Printed, Published and Edited & Owned by Manoj
Published from 'Gaya', Near Post Office, Old Bazaar, Kollengode, Palakkad Dt. and
Printed at Ess Pee Kay Printers, S.V.Street, Kollengode, Palakkad Dt., Kerala. Pin : 678 506.